മദ്ധ്യസ്ഥത യാചിച്ചുകൊണ്ട്



MANI SKARIA
ANNE SKARIA
RONY & AMY
U.S.A.


PATRON SAINT


# മലങ്കരസഭ

ദേവലോകം, കോട്ടയം–686 038
ഫോൺ: 0481–573234

ലക്കം 4
പുസ്തകം 57
ഏപ്രിൽ 2001


## ഉൾത്തുടിപ്പുകൾ

## എഡിറ്റോറിയൽ

# ജീവനുള്ളവനെ മരിച്ചവരുടെയിടയിൽ തെരയുന്നതെന്ത്?

*(ലൂക്കോ. 24:5)*

### ഫാ. ഡോ. ജേക്കബ് കുര്യൻ

യേശുതമ്പുരാൻ കബറിൽ നിന്നുയർത്തെഴുന്നേറ്റു എന്ന സത്യത്തോടു പൊരുത്തപ്പെടുവാൻ മടിക്കുന്ന സ്ത്രീകളോട്, മിന്നുന്ന വസ്ത്രം ധരിച്ച രണ്ടു പുരുഷന്മാർ ചോദിച്ച ചോദ്യമാണ് മുകളിൽ കൊടുത്തിരിക്കുന്നത്. സ്ത്രീകൾ സ്വാഭാവികമായും ആഗ്രഹിച്ചത് തങ്ങളുടെ നിർമ്മലസ്നേഹസ്മരണയിലെ യേശുവിന്റെ മൃതശരീരത്തിൽ സുഗന്ധം പൂശുവാനാണ്. അവർ പൊരുത്തപ്പെടേണ്ടിവന്നത്, മരണത്തെ ജയിച്ച രക്ഷകനെ ദർശിക്കുന്നതിനോടാണ്.

ഇന്നും വ്യക്തികൾക്കും, സമൂഹങ്ങൾക്കും, സഭയ്ക്കും മുന്നിൽ ഈസ്റ്റർ ചോദിക്കുന്ന ചോദ്യവും, "ജീവനുള്ളവനെ മരിച്ചവരുടെ ഇടയിൽ തെരയുന്നതെന്ത്? എന്നു തന്നെയാണ്. ഉദ്ദിഷ്ടകാര്യലബ്ധിക്കും അത്ഭുത രോഗശാന്തിക്കുമായി യേശുവിനെ തെരയുന്നവരുണ്ട്. സാമൂഹ്യ നീതിക്കും വിമോചന ദൗത്യത്തിനുമായി മാത്രം യേശുവിനെ തെരയുന്നവരുണ്ട്. തങ്ങൾ ചെയ്യുന്നതിനെ എല്ലാം നീതീകരിക്കുവാനും ആശീർവദിക്കുവാനുമായി യേശുവിനെ തെരയുന്നവരുണ്ട്. ഈ തെരച്ചിലെല്ലാം തന്നെ ജീവനുള്ള യേശുവിനെ മരണവിധേയമായ ഒരു വ്യവസ്ഥിതിയിൽ തളച്ചിടുവാനാണ്.

ജീവനുള്ള ദൈവത്താൽ ജീവൻ പ്രാപിച്ചവർ ലക്ഷ്യമാക്കേണ്ടതും, ഊന്നൽ നൽകേണ്ടതുമായ വേറേ കാര്യങ്ങളുണ്ട്. അതിനെക്കുറിച്ചാണ് പ. പൗലൂസ് ശ്ലീഹാ കൊലോസ്യ ലേഖനത്തിൽ പറയുന്നത് (3:1,2) "ആകയാൽ നിങ്ങൾ ക്രിസ്തുവിനോടുകൂടെ ഉയിർത്തെഴുന്നേറ്റിരിക്കുന്നു എങ്കിൽ ക്രിസ്തു ദൈവത്തിന്റെ വലത്തുഭാഗത്തു ഇരിക്കുന്നിടമായ ഉയരത്തിലുള്ളതു അന്വേഷിപ്പിൻ. ഭൂമിയിലുള്ളതല്ല ഉയരത്തിലുള്ളതു തന്നെ ചിന്തിപ്പിൻ".

പരിശുദ്ധാത്മാവിന്റെ കൃപയിൽ സന്തോഷിക്കുകയും, വളരുകയും ചെയ്യുകയെന്നതാണ് ഉയരത്തിലുള്ള അന്വേഷണവും, ചിന്തയും. ഇത് പ്രധാന ലക്ഷ്യമായി വരുമ്പോൾ തദനുസൃതമായ മുൻഗണനകൾ വ്യക്തി, കുടുംബ, സഭാ ജീവിതത്തിൽ ഉണ്ടാകും. നേരേ മറിച്ച്, കുഞ്ഞുണ്ണി മാഷ് കുട്ടികളെ പഠിപ്പിച്ച ഈരടിപോലെ, "യേശുവിലാണെൻ വിശ്വാസം; കീശയിലാണെൻ ആശ്വാസം," ആയിത്തീരുന്ന അവസ്ഥാ വിശേഷം ദുഃഖകരമാണ്. കഷ്ടാനുഭവാഴ്ചയും, ഈസ്റ്ററും എല്ലാം കീശയോടുബന്ധപ്പെട്ട ആശ്വാസം മാത്രമേ നൽകുന്നുള്ളുവെങ്കിൽ നാം തെരയുന്നത് "ജീവനുള്ളവനെ" തന്നെയാണോ എന്ന് ആത്മാർത്ഥമായി പരിശോധിക്കേണ്ടതുണ്ട്.

ദൈവമക്കളെ ദൈവത്തിങ്കലേക്കു ഉയർത്തുവാനും, ദൈവ മഹത്വത്തിന്റ മഹിമാധനം അറിയിക്കുവാനും, ഈസ്റ്റർ സഹായിക്കട്ടെ. ആത്മികമായതു വിതച്ചിട്ടു ഐഹികമായതു കൊയ്താൽ വലിയകാര്യമോ (1 കോരി. 9:11) എന്നു വചനം ചോദിക്കുന്നു.


## മലങ്കരസഭ വരിസംഖ്യ

**ഇന്ത്യയിൽ**

| | |
|---|---|
| ഒറ്റപ്രതി | : 5 രൂപ |
| ഒരു വർഷം | : 60 രൂപ |
| 5 വർഷം | : 300 രൂപ |
| 10 വർഷം | : 600 രൂപ. |

*വിദേശത്തേക്ക്*

| | |
|---|---|
| ഒരു വർഷം | : 600 രൂപ |

## പരസ്യനിരക്കുകൾ

| | |
|---|---|
| Back Page (Colour) | : 10000 |
| Back page (B/W) | : 5000 |
| Front Inside | : 3750 |
| Back Inside | : 3500 |
| Full page | : 3000 |
| Half page | : 1750 |
| Quarter page | : 1250 |
| Minimum | : 750 |
| Favours Block (Stamp Size) | : 300 |

# യുവാക്കൾ ഉണരണം

മുംബൈ: രാഷ്ട്രത്തിന്റെ കാലിക പ്രശ്നങ്ങളോട് യുവാക്കൾ പ്രതിബദ്ധത കാട്ടണമെന്ന് മാർ കൂറിലോസ് ഉദ്ബോധിപ്പിച്ചു. മുംബൈ യുവജന പ്രസ്ഥാനത്തിന്റെ വാർഷിക കോൺഫ്രൻസ് ഉദ്ഘാടനം ചെയ്തുകൊണ്ട് സംസാരിക്കുകയായിരുന്നു തിരുമേനി. "അസ്ഥിരതയുള്ള സമൂഹത്തിൽ സ്ഥിരതയുള്ള ആത്മീകതയുടെ പ്രസക്തി" എന്ന വിഷയത്തെ ആസ്പദമാക്കി ഫാ. ബഞ്ചമിൻ കോശി മുഖ്യ പ്രഭാഷണം നടത്തി.

സ്ഥാനമൊഴിയുന്ന വൈസ്പ്രസിഡന്റ് ഫാ. എം. എസ്. ഗീവർഗീസ് സെക്രട്ടറി ജേക്കബ് ഉമ്മൻ എന്നിവർക്കു യാത്രയയപ്പ് നൽകി. പുതിയ ഭാരവാഹികളായി ഫാ. സന്തോഷ് വർഗീസ് പവ്വായ് (വൈസ്പ്രസിഡന്റ്). ജോൺസൺ ഡോംബിവല്ലി (സെക്രട്ടറി), ബിജി ജോഷ്വ, മലാഡ് (ജോ. സെക്രട്ടറി) എന്നിവർ ചുമതലയേറ്റു.

ഭദ്രാസനത്തിലെ വിവിധ പള്ളികളിൽ നിന്നായി 200-ൽ പരം യുവാക്കൾ പങ്കെടുത്തു. സമ്മേളനത്തിന് കല്യാൺ ഇടവക ആതിഥ്യമരുളി.



ഒറിസ്സാ മുഖ്യമന്ത്രി നവീൻ പട്നായിക്കിൽ നിന്നും, ഒറിസ്സാ ദുരിതാശ്വാസ പ്രവർത്തനങ്ങൾക്കുള്ള അവാർഡ് സഭയ്ക്കുവേണ്ടി കെ.ഐ.ഫിലിപ്പ് റമ്പാൻ ഏറ്റുവാങ്ങുന്നു. ജില്ലാ കളക്ടർ പി.കെ. ജന സമീപം.

# വെല്ലൂർ, ലുധിയാന മെഡിക്കൽ കോളേജ് പ്രവേശനം

കോട്ടയം: വെല്ലൂർ ക്രിസ്ത്യൻ മെഡിക്കൽ കോളേജിൽ എം.ബി.ബി.എസ്., ബി.പി.റ്റി, ബി.ഒ.റ്റി., ബി.എസ്.സി. നേഴ്സിംഗ്, പാരാമെഡിക്കൽ കോഴ്സുകൾക്കും ലുധിയാനാ മെഡിക്കൽ കോളേജിൽ എം.ബി.ബി.എസ്., ബി.ഡി.എസ്., ബി.എസ്.സി. നേഴ്സിംഗ് തുടങ്ങിയവയ്ക്കും പ്രവേശത്തിനായി മലങ്കര ഓർത്തഡോക്സ് സഭയുടെ ശുപാർശ ആഗ്രഹിക്കുന്ന സഭാംഗങ്ങൾ ഏപ്രിൽ 20നു മുമ്പ് നിശ്ചിത ഫോറത്തിൽ അപേക്ഷിക്കണം. കോഴ്സ് ഒന്നിന് റെജിസ്ട്രേഷൻ ഫീ നൂറു രൂപ വീതം നൽകണം.

അപേക്ഷാഫാറത്തിനും ബന്ധപ്പെട്ട വിവരങ്ങൾക്കും സെക്രട്ടറി, സ്പോൺസറിംഗ് കമ്മറ്റി, സ്റ്റുഡന്റ് സെന്റർ, പി. ബി. 610, കോട്ടയം-686001 എന്ന വിലാസത്തിൽ എഴുതുക.

# മരണങ്ങളിൽ അഞ്ചിലൊന്ന് പുകവലി മൂലം

കോപ്പൻ ഹേഗൻ: ലോകത്തിൽ സംഭവിക്കുന്ന മരണങ്ങളിൽ അഞ്ചിലൊന്നിന് കാരണം പുകവലിയാണെന്ന് ലോകാരോഗ്യ സംഘടനാ മേധാവി ഗ്രോ ഹാർലം ബ്രണ്ട്ലൻഡ്. ലോകമെങ്ങും ആരോഗ്യത്തിന് വെല്ലുവിളി ഉയർത്തുന്ന ഏറ്റവും വലിയ പ്രശ്നങ്ങളിലൊന്നാണ് പുകവലിയെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു. പുകവലിയുടെ കാര്യത്തിൽ എന്തെങ്കിലും തീരുമാനം ആവിഷ്ക്കരിച്ചില്ലായെങ്കിൽ പത്തു വർഷത്തിനുള്ളിൽ നടക്കുന്ന മരണങ്ങളിൽ ഇരുപത് ശതമാനത്തിന് അടിസ്ഥാനം പുകവലിയായിരിക്കും. പുകയില യ്ക്കുള്ള എല്ലാ സബ്സിഡിയും പിൻവലിക്കുകയും പുകവലിയെ പ്രോത്സാഹിപ്പിക്കുന്ന പരസ്യങ്ങൾ നിരോധിക്കുകയും ചെയ്യാൻ ലോകരാജ്യങ്ങൾ തയ്യാറാകണമെന്ന് അദ്ദേഹം ഉദ്ബോധിപ്പിച്ചു. പുകവലിയുമായി ബന്ധപ്പെട്ട എല്ലാ പരസ്യങ്ങളും നിരോധിക്കുവാൻ യൂറോപ്യൻ യൂണിയൻ എടുത്ത തീരുമാനത്തെ ബ്രണ്ട്ലൻഡ് സ്വാഗതം ചെയ്തു.

# ജൂനിയർ നാംസ് പഠനക്ലാസ്സ്

2001-മെയ് മാസം 9-13 വരെ മാവേലിക്കര എം.ടി.സി.യിൽ നടത്തപ്പെടുന്ന ജൂണിയർ നാംസിന്റെ ബൈബിൾ പഠന ക്ലാസ്സിലേക്കുള്ള അപേക്ഷകൾ ഏപ്രിൽ 20-നകം പ്രൊഫ. പി. എം. തോമസ്, കാതോലിക്കേറ്റ് കോളേജ് പത്തനംതിട്ട. എന്ന വിലാസത്തിൽ അറിയിക്കണം.

## കാതോലിക്കേറ്റ് & എം.ഡി. സ്ക്കൂൾ ദേവലോകം, കോട്ടയം.

2001-2002 അദ്ധ്യയന വർഷത്തിൽ ഉണ്ടാകുവാൻ സാദ്ധ്യതയുള്ള, താഴെ പറയുന്ന ഒഴിവുകളിലേക്ക് ഉദ്യോഗാർത്ഥികളിൽ നിന്നും നിർദ്ദിഷ്ഠ ഫോറത്തിലുള്ള അപേക്ഷകൾ ക്ഷണിക്കുന്നു.

1. T.T.C.
2. Physical Education

നിർദ്ദിഷ്ഠ ഫോറം 2001 ഏപ്രിൽ 20 മുതൽ മേയ് 30 വരെ 40 രൂപയ്ക്ക് (By Post 45/-) ഓഫീസിൽ നിന്നും ലഭിക്കുന്നതും, പൂരിപ്പിച്ച ഫോറം ആവശ്യമായ സർട്ടിഫിക്കേറ്റുകളുടെ പകർപ്പു സഹിതം മെയ് 31 നു മുമ്പ് ഓഫീസിൽ ലഭിക്കേണ്ടതുമാണ്.

ദേവലോകം
30-03-2001

മാനേജർ

# വൈദിക ശുശ്രൂഷയ്ക്കുമുന്നിൽ കാലഘട്ടത്തിന്റെ വെല്ലുവിളി

യൂഹാനോൻ മാർ മിലിത്തിയോസ്

1. മതങ്ങളും, സഭയും വൈദിക വൃത്തിയുമെല്ലാം വർദ്ധിച്ച വെല്ലുവിളി നേരിടുന്ന ഒരു കാലത്താണ് നാം ജീവിക്കുന്നത്. ഈ പറഞ്ഞവയ്ക്കൊക്കെ കാലാതീതവും, മാനവികവുമായ ഒരു ലക്ഷ്യവും ഭാവവും ഉണ്ട് എന്നതിനാലാണ് ഇങ്ങനെ വെല്ലുവിളി ഉയരുന്നത്. അതുകൊണ്ടുതന്നെ കാലത്തെയും കാലഗതിയിലെ സംഭവഗതികളെയും പ്രതിഭാസങ്ങളെയും വിമർശനത്തിന് വിധേയമാക്കുക എന്നൊരു കർമ്മ പരിപാടിയുമുണ്ടാകും. ഈ പരിപാടിയുടെ ഭാഗമായിട്ടാണ് പ്രാരംഭത്തിൽ ഞാൻ പറഞ്ഞ പ്രസ്താവനയെ കാണേണ്ടത്. കാലവിമർശനം നടത്തുന്നത് ദൈവരാജ്യം എന്ന ആത്യന്തിക സ്വപ്നത്തിന്റെ ഉള്ളടക്കത്തെ മാനദണ്ഡമാക്കിയുമാണ്.

2. ദൈവരാജ്യം എന്ന ചിന്തയ്ക്ക് സമാനമായതും, കുറെക്കൂടെ മതനിരപേക്ഷവുമായ പദങ്ങളിൽകൂടെത്തന്നെയാണ് മറ്റ് സമൂഹങ്ങളിലും പ്രത്യയശാസ്ത്രങ്ങളിലും മനുഷ്യൻ ഭാവിയെ നോക്കി കാണുന്നത്. ഈ ലക്ഷ്യം നമ്മുടെ മാത്രം കുത്തകയല്ല എന്ന് സാരം. അതുകൊണ്ട് ആ തലത്തിലെ സഹകരണം ലക്ഷ്യപ്രാപ്തിയിൽ നിർണ്ണായകമാണ് എന്ന് സാന്ദർഭികമായി പറയട്ടെ. പക്ഷെ നമ്മെ സംബന്ധിച്ചിടത്തോളം ഈ സ്വപ്നസാക്ഷാത്കാരത്തിന്റെ സഭയ്ക്കുള്ളിലെ കാര്യവിചാരകത്വ ചുമതല പൗരോഹിത്യത്തിനുണ്ട് എന്നാണ് നാം അവകാശപ്പെടുന്നത്. അത് നിർവ്വഹിക്കുന്നത് സഭാവൈജ്ഞാനീയത്തിന്റെയും, ദൈവശാസ്ത്രതത്വങ്ങളുടെയും പരിധിയിൽ നിന്നുകൊണ്ടായിരിക്കും എന്നു മാത്രം. എന്നാൽ ഇന്നത്തെ പ്രശ്നം ഈ ലക്ഷ്യത്തിന്റെ സ്വഭാവം ഭക്ഷണപാനീയങ്ങളാൽ പ്രതിനിധീകരിക്കപ്പെടുന്ന സമൃദ്ധിയുടെയും വിജയത്തിന്റെയും (prosperity and success) ഭാവങ്ങളാണ് ഉൾക്കൊള്ളുന്നത് എന്നാണ് (റോമ. 14:17). അവിടെ നീതിയും സമാധാനവും പരിശുദ്ധാത്മാവിലെ സന്തോഷവും വിസ്മരിക്കപ്പെടുകയോ അവഗണിക്കപ്പെടുകയോ ചെയ്യുന്നു.

ഇതാണിന്നത്തെ പ്രതിസന്ധി: ഒരുവന്റെ സന്തോഷവും പുരോഗതിയും മറ്റൊരുവന്റെ സന്തോഷത്തെയും പുരോഗതിയെയും നിഹനിക്കുന്നില്ല എന്ന് ഉറപ്പുവരുത്തണം എന്ന അവസ്ഥ (ഏശായ 11) മാറിയിട്ട് ഒരുവന്റെ വളർച്ച മറ്റുള്ളവരുടെ മേലുള്ള വിജയമായിരിക്കണം എന്ന് നിർബ്ബന്ധിക്കുന്നു ഇന്ന്. ഇതാണ് ആഗോളവല്ക്കരണത്തിന്റെ ആത്മീയ പ്രതിസന്ധികളുടെ ഉള്ളടക്കം. ശരിയായ താല്പര്യം തെറ്റായ സ്ഥലത്തും ശൈലിയിലും നടപ്പാക്കുന്നതിന്റെ പ്രശ്നമാണിത്. സഭയിലും സഭാപ്രവർത്തന ശൈലിയിലും ഇന്നീ പ്രവണത പ്രകടമാണ്. സൺഡേസ്കൂൾ വിദ്യാഭ്യാസ പദ്ധതിയിൽ പോലും ഇത് കടന്നുകൂടിയിട്ടുണ്ട്.

ഒരു കാലത്ത് സേവനപരവും, വിമോചനത്തിന് സഹായവുമായി വർത്തിച്ചിരുന്ന പ്രതീകങ്ങളും പ്രസ്ഥാനങ്ങളും ഇന്ന് "ഭക്ഷണ-പാനീയങ്ങളുടെ" പ്രാതിനിധ്യം സ്വീകരിച്ചിരിക്കുന്നു. പള്ളികൾ, ആശുപത്രികൾ, പള്ളിക്കൂടങ്ങൾ, സെമിനാരികൾ, പൗരോഹിത്യം എല്ലാം ഈ തരത്തിലായിരിക്കുന്നു. സഭയുടെ അഭിമാനം, കോടികൾ മുടക്കിയ പള്ളികളും, പള്ളിയുടെ ഉത്തുംഗമായ മിനാരത്തിനു മുകളിൽ രക്ഷയുടെയും വിമോചനത്തിന്റെയും സംരക്ഷണത്തിന്റെയും പ്രതീകമായ കുരിശും, കുരിശിന്റെ മുകളിൽ കുരിശിനെ സംരക്ഷിക്കുന്ന കാന്തവുമാണ്. ഈ കുരിശാണ് ഭൂകമ്പത്തിൽ തകർന്ന് താഴെ കിടക്കുന്നത്. (ഭൂമിക്കുമുകളിൽ നിന്നുള്ള അപകടസാദ്ധ്യതയെ നേരിടാൻ കാന്തം സ്ഥാപിച്ച് സംതൃപ്തരായി എങ്കിൽ ഭൂമിക്കടിയിൽ നിന്നുള്ള അപകടത്തെ നേരിടാൻ നാമെവിടെ കാന്തം വയ്ക്കും! ആവോ?). കുരിശിനെ കാന്തം കൊണ്ട് രക്ഷിക്കാൻ പറ്റാത്ത ഒരു കാലം വന്നിരിക്കുന്നു എന്നത് നമ്മുടെ ധാരണയാകാം.

ഇതുതന്നെ നാം നട്ടുവളർത്തി വല
താക്കാൻ ശ്രമിക്കുന്ന ആശുപത്രികള
ടെയും പള്ളിക്കൂടങ്ങളുടെയും ഗതി. ഇന
സർവ്വമാനപേരും ഇവയെ കച്ചവടസ്ഥാ
നങ്ങൾ ആക്കിയിരിക്കുമ്പോൾ സഭയു
അതേ ശൈലി തന്നെ പിൻതുടരുന്നു.

വണ്ടി നയിക്കേണ്ട കാളയ്ക്ക് വണ്ടിക
പിന്നിലാണ് സ്ഥാനം. ഇവയൊന്നും സ
യിൽ ഇന്ന് സേവന-വിമോചന മാദ്ധ്യ
ങ്ങളല്ല; രാഷ്ട്രീയ സ്വാധീനത്തിന്റെ ശക
മായ അധികാരകേന്ദ്രങ്ങളാണ്, സഭയു
സമ്പന്നതയുടെ പ്രതീകങ്ങളാണ്. നിന
സമ്പത്ത് വിറ്റ് ദരിദ്രർക്ക് നൽകുക (
ത്തായി 19:21) എന്ന നിർദ്ദേശത്തിന് മറ
ള്ളവരുടെ ഇടപെടൽ കൊണ്ട് സമ്പന്നമായ
പ്രവർത്തനമേഖലകൾ വിട്ട് ദരിദ്രമായ
മേഖലകളെ സമ്പന്നമാക്കുക എന്നു
അർത്ഥമാകാം എന്നറിയാൻ നമുക്ക് കഴി
യുന്നില്ല. ഇവിടെ സഭയ്ക്കുപോലും വിമോ
ചനം ആവശ്യമായി വരുന്നു.

ഈ പശ്ചാത്തലത്തിലാണ് ഓരോ വർഷവും സെമിനാരിയിൽ നിന്ന് പുതിയ ബാച്ചുകൾ പുറത്തിങ്ങുന്നതും അതുമൂലം അലുമ്നൈ അസോസിയേഷന്റെ വലിപ്പം വർദ്ധിപ്പിക്കുന്നതും. ഈ വലുതാക്കൽ സങ്കീർണ്ണമായ ഇന്നത്തെ കാലാവസ്ഥയെ ഏതെങ്കിലും തരത്തിൽ സ്വാധീനിക്കുകയൊ പരുവപ്പെടുത്തുകയോ ചെയ്യുന്നുണ്ടോ എന്നതാണ് കാതലായ ചോദ്യം. ഇല്ല എന്ന ഉത്തരമാണ് നൽകേണ്ടി വരുന്നത് എന്ന് ഖേദത്തോടെ പറയേണ്ടിയിരിക്കുന്നു. പതിവിൻ പടിയുള്ള അനുഷ്ഠാന കർമ്മങ്ങൾക്കപ്പുറത്ത് സമൂഹത്തിന്റെ പരിവർത്തനത്തിന് ഇത് പിൻതുണയാകുന്നില്ല എന്നതാണ് സത്യം. പ്രാപിച്ചിരിക്കുന്ന അനുഗ്രഹ പ്രസാദങ്ങളോടെ സമാധാനത്തോടെ പോവുക എന്നു പറഞ്ഞ് പിരി

ച്ചയയ്ക്കപ്പെടുന്ന ജനം സമാധാനത്തിലാണോ വസിക്കുന്നത് എന്ന അന്വേഷണം നടക്കുന്നില്ല. അവരുടെ ജീവിതത്തെ ദുരിതപൂർണ്ണമാക്കുന്ന കാലിക യാഥാർത്ഥ്യങ്ങൾക്കെതിരേ ചെറുത്തുനില്പിനോ അതിജീവനത്തിനോ ശക്തി ലഭിക്കാനുള്ള മാർഗ്ഗം ഒരുക്കപ്പെടുന്നുമില്ല. ഈ പശ്ചാത്തലത്തിലാണ് വൈദീക ശുശ്രൂഷയുടെ കാലിക വെല്ലുവിളികളെക്കുറിച്ച് പൗരസ്ത്യ ഓർത്തഡോക്സ് ദൈവ വൈജ്ഞാനീയത്തിന്റെ വെളിച്ചത്തിൽ നാം ഗൗരവമായി ചിന്തിക്കേണ്ടി വരുന്നത്.

3. വളരെ വിശാലമായും വിപുലമായും കൈകാര്യം ചെയ്യാവുന്ന വിഷയമാണെങ്കിലും രണ്ട് ചോദ്യങ്ങളെ മാത്രം സ്പർശിക്കാനേ ഞാൻ മുതിരുന്നുള്ളു. ഈ രണ്ടു കാര്യങ്ങളുടെ പരിഗണന ഒരു മെതഡോളജിയെ നിർദ്ദേശിക്കുകയും മറ്റ് ചോദ്യങ്ങളെ അഭിമുഖീകരിക്കാൻ സഹായിക്കുകയും ചെയ്യും എന്നാണ് ഞാൻ കരുതുന്നത്.

ഒന്നാമത് കൗദാശികത്വത്തെക്കുറിച്ചുള്ള ധാരണയുടെ പശ്ചാത്തലത്തിലുള്ള ചോദ്യമാണ്. കൂദാശ എന്ന വാക്ക് കേൾക്കുമ്പോൾ തന്നെ ഓർമ്മയിലെത്തുന്നത് ഏഴ് എന്നെങ്ങിനെയൊ നിജപ്പെടുത്തപ്പെട്ടുപോയ വി. സ്നാനം മുതലുള്ള അനുഷ്ഠാനങ്ങളുടെ കാര്യമാണ്. ഇവിടെ കൂദാശയെത്തന്നെ നാം തെറ്റിദ്ധരിക്കുന്നു എന്നതുകൂടാതെ കൂദാശയും മനുഷ്യനും തമ്മിലുള്ള ബന്ധത്തെ നാം വിസ്മരിക്കുകയും ചെയ്യുന്നു. സൃഷ്ടിയുടെ (കൂട്ടത്തിൽ മനുഷ്യന്റെയും) വിമോചനാത്മക സന്ദർഭങ്ങളെല്ലാംതന്നെ കൗദാശിക സന്ദർഭങ്ങളാണ് എന്നതാണ് കപ്പദോക്യൻ പിതാക്കന്മാരുടെ നിലപാട് (സൃഷ്ടിക്കു മുഴുവനും മോചനവും ക്ഷമയും ഞാൻ യാചിക്കുന്നു എന്ന വി. കുർബാനയിലെ പ്രാർത്ഥന ഓർക്കുക). ഓരോ സന്ദർഭത്തെയും വിമോചനാത്മകമാക്കുന്നത് അതിനോടുള്ള സമീപനം എന്ത് എന്നതിന്റെ അടിസ്ഥാനത്തിലായിരിക്കുമ്പോൾ സകല സന്ദർഭങ്ങളും കൗദാശികത്വമുള്ളത് എന്നു വരുന്നു. ഇങ്ങിനെ നോക്കിയാൽ വി. മാമ്മോദീസ മാത്രമല്ല അതിനു മുൻപുള്ള ജനിപ്പിക്കൽ പ്രക്രിയയും, ജനനവും, അതിനു ശേഷമുള്ള ജീവിതവും കൗദാശികമാണ് എന്നു കാണാം. ജനനത്തെയും ജീവിതത്തെയും നിയന്ത്രിക്കാൻ ശ്രമിക്കുന്ന വിഷയങ്ങളെ, പ്രതിഭാസങ്ങളെ കൗദാശികതയോടെ നേരിടാൻ സഭയ്ക്ക് - വൈദിക ശുശ്രൂഷയ്ക്ക് കഴിയണം എന്നാണിവിടത്തെ ദൈവശാസ്ത്ര നിർദ്ദേശം.

വി. മാമ്മോദീസ നൽകി അയക്കുന്ന ശിശു എങ്ങിനെ വളരുന്നു എന്നുള്ള അന്വേഷണം, കുറെ വേദകഥകളും, കുഞ്ഞുങ്ങളെ വർഗ്ഗീയ-മൗലിക വാദികളാക്കുന്ന ചരിത്ര പാഠങ്ങളും അടങ്ങുന്ന സൺഡേ സ്ക്കൂൾ, ബാലസമാജം പ്രവർത്തനങ്ങളിൽ ഒതുക്കുകയാണ്. അവന്റെ സ്ക്കൂളും, ഇവിടത്തെ പഠനവും, ടെലിവിഷനും, അതിലെ കോമാളിത്തങ്ങളും പരസ്യങ്ങളും, അവന്റെ അയൽപക്കവും, അവിടവുമായിട്ടുള്ള ബന്ധവും, ഉപയോഗ-ഉപഭോഗ വസ്തുക്കളും വിഷയങ്ങളും, മാതാപിതാപരിചരണവും, പുത്രത്വ ധാരണകളും, വലിയ സ്വപ്നങ്ങളും, കൊച്ചു കൊച്ചു മോഹഭംഗങ്ങളും നമ്മുടെ പരിഗണനയിൽ വരുന്നതേ ഇല്ല; വന്നാൽ തന്നെ എല്ലാറ്റിനോടുമുള്ള അയഥാർത്ഥമോ നിഷേധപരമോ ആയ അഭിപ്രായങ്ങൾ മാത്രം.

വിവാഹ കൂദാശ നടത്തിവിടുന്ന വധൂവരന്മാരുടെ തുടർ ജീവിതത്തിന്റെ കൗദാശികത്വം നമ്മുടെ പരാമർശ വിഷയം ആകുന്നില്ല. അവരുടെ സ്വപ്നങ്ങളും, സ്വപ്ന സാഫല്യങ്ങളും, നെടുവീർപ്പുകളും, നിലവിളികളും, കൊച്ചു സ്വകാര്യതയും, വലിയ പ്രശ്നങ്ങളും, അവർ കാണുന്ന സിനിമയും, നടക്കുന്ന വഴികളും ഒന്നും നമ്മുടെ പ്രസംഗത്തിന്റെ ഉള്ളടക്കമാകുന്നില്ല. ഭർത്താവിനാൽ ബലാത്സംഗം ചെയ്യപ്പെടുന്ന ഭാര്യമാരുടെ വേദനകളും, സ്ത്രീധനം കിട്ടിയത് സൂക്ഷിച്ചവച്ച ബ്ലെയിഡ് കമ്പനിയെ പൊട്ടിച്ച സഭാസ്നേഹി സൃഷ്ടിച്ച സാമ്പത്തിക പ്രതിസന്ധിയും, ഒന്നിച്ചുകണ്ട ടെലിസീരിയലിലെ ജീവിതം അനുകരിക്കാൻ ശ്രമിച്ചുണ്ടാകുന്ന പ്രശ്നങ്ങളും, പരസ്യത്തിലെ ബന്ധങ്ങളെക്കുറിച്ചുള്ള ധാരണപിശകുകൾ ധാരണയാക്കിയതിന്റെ പ്രതിസന്ധിയും ഒന്നും നാം അറിയുന്നതേ ഇല്ല. മനുഷ്യജീവിതത്തിന്റെ നിർണ്ണായക തുടിപ്പുകളൊന്നും നമ്മുടെ കൂദാശകളുടെ പട്ടികയിൽ വരുന്നില്ല; അവ നമ്മുടെ സുവിശേഷത്തിന്റെ ഭാഗമാകുന്നുമില്ല.

നസറായന്റെ കാര്യത്തിൽ പക്ഷെ:- ചുങ്കക്കാരന്റെ ജീവിതവും, കരം കൊടുക്കാൻ കാശില്ലാത്തവന്റെ സാമ്പത്തിക പ്രശ്നങ്ങളും, വേശ്യയുടെ വഴിമുട്ടിയ ജീവിതവും, സ്ത്രീയുടെ അമിതമായ ആർത്തവവും, ഏകതുണയായിരുന്ന സഹോദരന്റെ വേർപാടിൽ ദുഃഖിക്കുന്ന സഹോദരിമാരുടെയും നാട്ടുകാരുടെയും വിലാപവും, അനേകായിരങ്ങളുടെ അത്താഴക്കഞ്ഞിയുടെ പ്രശ്നവും, കുട്ടികളുടെ ജിജ്ഞാസയും, സെബദി മക്കളുടെ ഉൽക്കർഷേഛയും, അമ്മമാരുടെ പുത്രസ്വപ്നങ്ങളും, ഭാര്യാ-ഭർതൃബന്ധത്തിലെ പ്രശ്നങ്ങളും, ധനാഢ്യന്റെ അഹന്തയും, മടിശ്ശീല വാഹകന്റെ ആർത്തിയും, പത്രോസിന്റെ നിഷ്കളങ്കമായ സ്വസ്ഥജീവിതത്വരയും, മുഖസ്തുതിക്കാരൻ ഉപദേഷ്ടാവിന്റെ നിത്യജീവൻ പ്രശ്നവും, കുരുടന്റെ സ്വപ്നങ്ങളും തുടങ്ങി സകലതും ഗൗരവ പരിഗണന അർഹിക്കുന്ന കാര്യങ്ങളാണവന്. യേശുവിന് അതെല്ലാം കൂദാശകളായിരുന്നു. തന്റെ സാന്നിദ്ധ്യത്തിൽ പരിവർത്തന വിധേയമാകേണ്ട മനുഷ്യ ജീവിത മുഹൂർത്തങ്ങളായിരുന്നു. എന്നാൽ നമുക്കോ അർത്ഥരഹിതമായ വാക്കുകൾ കൊണ്ടുള്ള അവമാനവീകതയാണ് പരിചയം. പാപം എന്ന വാക്ക് എത്ര വട്ടം ഉപയോഗിച്ചാലും ആർക്കും അർത്ഥം പിടികിട്ടാതായിരിക്കുന്നു; പുണ്യവും അങ്ങിനെ തന്നെ. നമുക്ക് പ്രധാനം കാലിലെ ചെരുപ്പും, തലയിലെ മുണ്ടും, നെറ്റിയിലെ ബിന്ദിയും, ആവർത്തന വിരസങ്ങളും അർത്ഥ രഹിതങ്ങളുമായ അപേക്ഷകളും ഒക്കെയാണ്. കൗദാശികത്വത്തിന്റെ ഒരു പുനഃസ്ഥാപനം നമുക്കാവശ്യമാണ്. ഇതിലൂടെ മാത്രമെ ജീവിത പ്രശ്നങ്ങളെ നേരിടാൻ മനുഷ്യനെ സജ്ജനാക്കാൻ കഴിയൂ.

4. ഞാൻ പരാമർശിക്കുന്ന രണ്ടാമത്തെ പ്രശ്നം പൗരോഹിത്യ ശുശ്രൂഷയിലെ കൊളീജിയാലിറ്റിയാണ് എന്നതാണ്. ഇത് സഭയെക്കുറിച്ചും, പൗരോഹിത്യത്തെക്കുറിച്ചും വ്യക്തമായ ധാരണകൾ മനുഷ്യർക്ക് നൽകുന്നു. അപ്പോസ്തോലികത്വത്തിലെ കാതോലികത്വം കൊളീജിയാലിറ്റിയിലാണ് എന്ന് നാം പഠിക്കുന്നു. അതുകൊണ്ടുതന്നെ അപ്പോസ്തോലസംഘതലവൻ എന്ന പദത്തെ നാം ഭരണാധികാരപരമായ അർത്ഥത്തിൽ സ്വീകരിക്കുന്നുമില്ല. എന്നാൽ സഭാശുശ്രൂഷയുടെ എല്ലാ തലത്തിലും ഇന്ന് കൊളീജിയാലിറ്റി അസ്തമയമാർന്നിരിക്കുന്നു. പാത്രിയർക്കീസ്, കാതോലിക്ക എന്നൊക്കെ പറയുമ്പോൾ നാം ഉപയോഗിക്കുന്ന പദം സഭാതലവൻ എന്നതാണ്, മെത്രാന് ഭദ്രാസനാധിപൻ എന്നും; അല്ലാതെ അദ്ധ്യക്ഷൻ എന്നല്ല. മെത്രാന്മാരും മെത്രാൻ സംഘാദ്ധ്യക്ഷന്മാരും തമ്മിൽ അതുകൊണ്ടുതന്നെ ഉടയോൻ- അടിയാൻ ബന്ധമാണ് വിവക്ഷി

ശേഷം 12-ാം പേജിൽ

പ്രതിമാസചിന്തകൾ II

# ജീവിത വിജയത്തിന് അഞ്ച് സൂത്രവാക്യങ്ങൾ

## ഗുരുജി

ജീവിതത്തിന്റെ വിവിധ മേഖലകളിൽ വിജയം നേടുന്നതിന് മാർഗ്ഗനിർദ്ദേശം നൽകുന്ന അമേരിക്കയിലെ എസ്. എം. ഐ. (Success Motivation Institute) യുടെ ഡയറക്ടറായിരുന്നു പോൾ ജെ. മേയർ. ഇന്നദ്ദേഹം മറ്റൊരു സുപ്രധാന സ്ഥാപനം കൂടി നടത്തുന്നു. LMI-Leadership Management Institute. നിങ്ങൾ ഒരു അധ്യാപകനോ, ബിസ്സിനസ്കാരനോ, ഇൻഷ്വറൻസ് ഏജന്റോ, എന്തുമാകട്ടെ, ആ മേഖലകളിലെല്ലാം വിജയിക്കുന്നതിന് സഹായിക്കുന്ന കാസറ്റുകളും, വീഡിയോ ടേപ്പുകളും, ലഘുലേഖകളും, കംപ്യൂട്ടർ പ്രോഗ്രാം ചെയ്ത ബോധന സാമഗ്രികളും ഇവിടെ നിന്നു കിട്ടും. ഇവ വിറ്റു കിട്ടിയ വരുമാനമാണ് ചെറുപ്പത്തിൽ വളരെയധികം സാമ്പത്തിക ബുദ്ധിമുട്ട് അനുഭവിച്ച പോൾ മേയറെ കോടിശ്വരനാക്കിയത്. ഇന്നദ്ദേഹത്തിന് 80 വയസു കഴിഞ്ഞിരിക്കുന്നു. എങ്കിലും അനേകർക്കു വഴികാട്ടിയായി പോൾ മേയർ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു.

ഏതാനും വർഷങ്ങൾക്ക് മുമ്പ് ജീവിത വിജയത്തെക്കുറിച്ച്, അദ്ദേഹം ചെയ്ത പ്രസംഗം അവസാനിപ്പിച്ചപ്പോൾ ഈ ലേഖകൻ ചോദിച്ചു. എന്താണ് അങ്ങയുടെ വിജയത്തിനു കാരണം? പോൾ മേയറുടെ മറുപടി ഇതായിരുന്നു. 'ജീവിത വിജയത്തെക്കുറിച്ചു എനിക്കു വ്യക്തമായ ദർശനം (Vision) ഉണ്ട്. ഒരു ആത്മീയ അടിത്തറയിലാണ് ഞാനീ ലക്ഷ്യബോധം കെട്ടിപ്പടുത്തിരിക്കുന്നത്. യേശുക്രിസ്തുവുമായുള്ള എന്റെ ബന്ധത്തിലും ദൈവാശ്രയത്തിലും അത് ദൃഢമൂലമായിരിക്കുന്നു.'

ജീവിത വിജയത്തിന് വ്യക്തമായ ഒരു ജീവിത വീക്ഷണം വേണം എന്ന് പോൾ മേയർ അഭിപ്രായപ്പെടുന്നു. ഇതിന് വേദപുസ്തകത്തിലെ അഞ്ച് വാക്യങ്ങളെ അടിസ്ഥാനമാക്കി ഒരു പഞ്ചമുഖഫോർമുല അദ്ദേഹം തയ്യാറാക്കിയിരിക്കുന്നു. അതിൽ നാലെണ്ണം വി. പൗലൂസ് ഫിലിപ്പിയർക്കെഴുതിയ ലേഖനത്തിലും ഒരെണ്ണം വി. ലൂക്കോസിന്റെ സുവിശേഷത്തിലുമാണദ്ദേഹം കണ്ടെത്തിയത്. പോൾ മേയറുടെ ജീവിത വീക്ഷണം ഇതാണ്.

> **വി. പൗലോസിന്റെ ഉപദേശം ഉൽക്കണ്ഠ ഉണ്ടാവരുതെന്നല്ല, മറിച്ചു, ഉൽക്കണ്ഠയെ പ്രാർത്ഥനയാക്കി മാറ്റുക എന്നതാണ്. നിങ്ങൾക്കു ദുഃഖത്തെ കുറയ്ക്കണമെന്ന് നിങ്ങൾക്ക് ആഗ്രഹമുണ്ടോ? എങ്കിൽ കൂടുതൽ പ്രാർത്ഥിക്കുക. ജീവിത വിജയത്തിന് ഇത് അത്യാന്താപേക്ഷിത ഘടകമാണ്.**

ഒന്നാമതായി, ജീവിതത്തോട് ഒരു സർഗ്ഗാത്മക മനോഭാവം (Positive attitude) സ്വീകരിക്കണം. പകുതി വെള്ളം നിറഞ്ഞ ഗ്ലാസിനെയാണദ്ദേഹം കാണുന്നത്, ശൂന്യമായ മറുഭാഗത്തെയല്ല. ഈ മനോഭാവം തന്നിലുണ്ടാകുവാൻ സഹായിച്ചത് ഫിലിപ്പിയർ രണ്ടാം അദ്ധ്യായത്തിലെ 5-ാം വാക്യമാണെന്നദ്ദേഹം വിശ്വസിക്കുന്നു. "യേശുക്രിസ്തുവിലുള്ള ഭാവം തന്നെ നിങ്ങളിലും ഉണ്ടായിരിക്കട്ടെ". സ്നേഹവും, വിനയവും, ലാളിത്യവുമാണ് ദൈവത്തിന്റെ സ്ഥായിയായ ഭാവം. അംഗീകാരവും, പ്രശംസയും തല്ക്കാലം കിട്ടിയില്ലെങ്കിൽ പോലും ഈ ഭാവം ജീവിതത്തെ മുന്നോട്ടു നയിക്കും.

രണ്ടാമത്, ഒന്നിനെക്കുറിച്ചും അതിരു കവിഞ്ഞ് ആകുലപ്പെടരുത്. (Do not worry). കാരണം ആകുലതയും ഉൽക്കണ്ഠയും നമ്മുടെ ശക്തിയെ നേർപ്പിക്കുകയും കാര്യക്ഷമതയെ നിർവ്വീര്യമാക്കുകയും ചെയ്യും. ഈ സ്വഭാവം തന്നിലുണ്ടാക്കിയത് ഫിലിപ്പിയർ 4:6,7 വാക്യങ്ങളാണെന്നദ്ദേഹം പറയുന്നു. "ഒന്നിനെക്കുറിച്ചും വിചാരപ്പെടരുത്. എല്ലാറ്റിലും പ്രാർത്ഥനയാലും അപേക്ഷയാലും നിങ്ങളുടെ ആവശ്യങ്ങൾ സ്തോത്രത്തോടുകൂടെ ദൈവത്തെ അറിയിക്കയത്രെ വേണ്ടത്". പറയാൻ എളുപ്പവും പ്രാവർത്തികമാക്കാൻ വളരെ ബുദ്ധിമുട്ടും ഉള്ള ഒരു മതതത്വശാസ്ത്രമാണിത്. കാരണം രോഗവും ദുരിതവും അപമാനവും സാമ്പത്തീക തകർച്ചയും ഒക്കെ ഉണ്ടാകുമ്പോൾ നാം അറിയാതെതന്നെ ഉൽക്കണ്ഠയും ദുഃഖവും ജീവിതത്തെ വരിഞ്ഞു മുറുക്കുന്നു. സഹിക്കാതാവുമ്പോൾ ചിലരെങ്കിലും ആത്മഹത്യയെ തന്നെ അഭയം പ്രാപിക്കുന്നു. എന്നാൽ വി. പൗലോസിന്റെ ഉപദേശം ഉൽക്കണ്ഠ ഉണ്ടാവരുതെന്നല്ല, മറിച്ചു, ഉൽക്കണ്ഠയെ പ്രാർത്ഥനയാക്കി മാറ്റുക എന്നതാണ്. നിങ്ങൾക്കു ദുഃഖത്തെ കുറയ്ക്കണമെന്ന് നിങ്ങൾക്ക് ആഗ്രഹമുണ്ടോ? എങ്കിൽ കൂടുതൽ പ്രാർത്ഥിക്കുക. ജീവിത വിജയത്തിന് ഇത് അത്യാന്താപേക്ഷിത ഘടകമാണ്. ഇനിയും എപ്പോഴെങ്കിലും നിങ്ങൾ ദുഃഖിക്കാൻ തുടങ്ങുമ്പോൾ, ബോധപൂർവ്വം അതുമറികടന്ന് ദുഃഖത്തെ പ്രാർത്ഥനയാ

ക്കിമാറ്റുക. അപ്പോൾ സകല ബുദ്ധി യേയും കവിയുന്ന സമാധാനം നിങ്ങൾക്കു ലഭിക്കും. വി. ലൂക്കോസിന്റെ സുവിശേഷം 12:22-29 വരെയുള്ള വാക്യങ്ങളിലും, വി. മത്തായിയുടെ സുവിശേഷം 6:26-31 വരെ യുള്ള വാക്യങ്ങളിൽ നാലുപ്രാവശ്യം വീത മാണ് 'വിചാരപ്പെടരുത്', 'ചഞ്ചലപ്പെട രുത്' എന്ന് ആവർത്തിച്ച് പറയുന്നത്.

മൂന്നാമതായി, എല്ലാദിവസവും സമാ ധാനവും സംതൃപ്തിയും ഉണ്ടാക്കുവാൻ ശ്രമിക്കണം. (Peace and contentment). ദൈവമാണ് ദിവസങ്ങളെ നമുക്ക് തരു ന്നത്. അതുകൊണ്ട് തന്നെ എല്ലാ ദിവ സവും നല്ല ദിവസങ്ങളാണ്. മാറ്റങ്ങൾ എപ്പോഴും ഉണ്ടായിക്കൊണ്ടിരിക്കും. ചില മാറ്റങ്ങൾ നല്ലതും ചിലതു ചീത്തയു മാണ്. ചിലത് മുന്നോട്ടു നയിക്കുന്നതും ചിലത് പിന്നോട്ടു വലിക്കുന്നതുമാണ്. അതെന്തായാലും, ആ ദിവസങ്ങളി ലെല്ലാം താൻ സമാധാനവും സംതൃ പ്തിയും അനുഭവിക്കുന്നുവെന്ന് പോൾ മേയർ പറയുന്നു. ഫിലി. 4:11-15 വാക്യ ങ്ങളാണ് അദ്ദേഹത്തെ ഈ പാഠം പഠി പ്പിച്ചത്. "ഉള്ള അവസ്ഥയിൽ സംതൃപ്ത നായിരിക്കാൻ ഞാൻ പഠിച്ചിട്ടുണ്ട്. താഴ്ച യിൽ ഇരിപ്പാനും സമൃദ്ധിയിൽ ഇരി പ്പാനും എനിക്കറിയാം. തൃപ്തനായിരി പ്പാനും വിശന്നിരിപ്പാനും ബുദ്ധിമുട്ടനു ഭവിക്കാനും എല്ലാം ഞാൻ ശീലിച്ചിരി ക്കുന്നു." യേശുക്രിസ്തുവിൽ നിന്നാണ് തന്റെ ശക്തിയുടെ ഈ രഹസ്യം ലഭിച്ച തെന്ന് വി. പൗലൂസ് സാക്ഷ്യപ്പെടുത്തു ന്നു. ഇപ്പോഴുള്ള അവസ്ഥയിൽ നിങ്ങൾ തൃപ്തരാണോ? അല്ലെങ്കിൽ ദൈവ ത്തോട് അതിനുള്ള ശക്തി ചോദിച്ചു വാങ്ങിക്കുക.

നാലാമതായി, അദ്ദേഹം പറയുന്നത് ശ്രദ്ധിക്കുക. 'ഞാനൊരു ചുമതലാബോധ മുള്ള വ്യവസായ സംഘാടകനാണ്. ചില സന്ദർഭങ്ങളിൽ നഷ്ട സാധ്യത അറിഞ്ഞു കൊണ്ടു തന്നെ പകച്ചു നില്ക്കാതെ മുന്നി ട്ടിറങ്ങുന്നു. ധീരമായും സാഹസികമായും പുതിയ ആശയങ്ങളെ പരീക്ഷിക്കുകയും, പുതിയ വഴികൾ കണ്ടെത്താൻ അചഞ്ച ലമായി മുന്നോട്ടിറങ്ങുന്നവനുമാണ്. ഞാൻ എന്തിന് അധൈര്യപ്പെടണം? എല്ലാ സന്ദർഭങ്ങളിലും നേട്ടം കൈവരിക്കാനുള്ള ശക്തി ദൈവം എനിക്ക് തരുന്നു. ഞാൻ വിളിച്ചപേക്ഷിക്കുമ്പോൾ ഒക്കെ എന്റെ ഏറ്റവും അടുത്ത സുഹൃത്തായും പങ്കാളി യായും അവൻ എന്റെ മുമ്പിൽ എത്തുന്നു. "എന്നെ ശക്തനാക്കുന്നവൻ മുഖാന്തിരം ഞാൻ സകലത്തിനും മതിയാകുന്നു". (ഫിലിപ്പ്യർ 4:13) എന്ന വി. പൗലോസിന്റെ സ്വയം വെളിപ്പെടുത്തലാണ് എനിക്കു ശക്തിയും ധൈര്യവും തരുന്നത്. നമ്മുടെ പ്രവർത്തനങ്ങൾക്കിടയിൽ കഷ്ടപ്പാടും, മാനസീക സംഘർഷവും, പരീക്ഷണവും ഒക്കെ ഉണ്ടാകും. പക്ഷെ ആ സന്ദർഭങ്ങ ളിൽ അധൈര്യപ്പെടാതെ, യേശുക്രിസ്തു വുമായുള്ള സംസർഗ്ഗത്തിലൂടെ ലഭിക്കുന്ന വലിയ ശക്തി സ്വീകരിച്ച് വെല്ലുവിളികളെ നേരിടാൻ പോൾ മേയർ നമ്മെ ആഹ്വാനം ചെയ്യുന്നു.

അവസാനമായി, ദൈവം തന്നിൽ അർപ്പിച്ചിരിക്കുന്നത് ഒരു കാര്യവിചാര കത്വം (stewardship) മാത്രമാണെന്ന് പോൾ മേയർ വിശ്വസിക്കുന്നു. സകല തിന്റെയും അവകാശി സൃഷ്ടാവാണ്. അവന് നമ്മോടുള്ള അതിരുകവിഞ്ഞ സ്നേഹം നിമിത്തം സകല സമ്പത്തും സൂക്ഷിക്കാൻ നമ്മെ ഏല്പിച്ചിരിക്കുന്നു വെന്നുമാത്രം നമ്മുടെ അറിവും അർത്ഥവും എല്ലാം മറ്റുള്ളവർക്കുവേണ്ടി ഉപയോഗിക്കാൻ നമ്മെ ഏല്പിച്ചിരി ക്കുന്ന ദാനമത്രെ! അതു മറ്റുള്ളവർക്കു വേണ്ടി ഉപയോഗി ക്കുമ്പോൾ അതിന്റെ ഇരട്ടി ദൈവം നമുക്കു തിരിച്ചു തരുന്നു. വി. ലൂക്കോ. 6:38 വാക്യ മാണ് ഈ തത്വ ശാസ്ത്രം പോൾ മേയറെ പഠിപ്പിച്ചത് "കൊടുപ്പിൻ; എന്നാൽ നിങ്ങൾക്കു കിട്ടും. അമർത്തി കുലുക്കി കവിയു ന്നൊരു നല്ല അളവ് നിങ്ങളുടെ മടിയിൽ തരും. നിങ്ങൾ അളക്കുന്ന അളവിനാൽ നിങ്ങൾക്കും അളന്നു കിട്ടും." പണം മാത്രമല്ല സ്നേഹവും കരുണയും ആർദ്ര തയും വാരിവിതറി നൽകുവാൻ നമുക്കു കഴിയും. പോൾ മേയറുടെ വരുമാന ത്തിന്റെ നല്ല ഒരംശം ഓരോവർഷവും സർഗ്ഗാത്മക പ്രവർത്തനങ്ങൾക്കായി ചെലവാക്കിക്കൊണ്ടിരിക്കുന്നു. അദ്ദേഹം കൂടുതൽ സമ്പന്നൻ ആയിക്കൊണ്ടിരി ക്കുന്നു.

അനുവർത്തിക്കാൻ ബുദ്ധിമുട്ടുള്ള ഒരു ജീവിത വീക്ഷണമല്ല പോൾ മേയർ നമ്മുടെ മുൻപിൽ കാഴ്ച വച്ചിരിക്കു ന്നത്. സ്വന്തം ജീവിതത്തിൽ പരീക്ഷിച്ചു വിജയിച്ച സദ്ഭാവനകളാണവ. എന്തു കൊണ്ട് നിങ്ങൾക്കും പരീക്ഷിച്ചു കൂടാ? ഇതിനു പ്രചോദനം നൽകാൻ ഒരു സർഗ്ഗത്മകജീവിത ദർശനം (vision) കരു പ്പിടിപ്പിക്കണം.

(അടുത്തതിൽ "ജീവിത വിജയത്തിന്റെ മുന്നോടിയായ ജീവിത ദർശനം)

## വിദ്യാഭ്യാസ ധനസഹായം

ദോഹ മാർ ഗ്രീഗോറിയോസ് ക്രൈസ്തവ യുവ ജന പ്രസ്ഥാനം സാമ്പത്തികമായി പിന്നോക്കം നിൽക്കു ന്ന, സമർത്ഥരായ വിദ്യാർത്ഥികൾക്ക് തുടർന്നുള്ളപഠ നത്തിന് ധനസഹായം നൽകുവാൻ ആഗ്രഹിക്കുന്നു. 10-ാം ക്ലാസിൽ 60% മാർക്കും തുടർന്നുള്ള പഠനത്തിൽ 50% മാർക്കും വാങ്ങി പാസ്സായവർക്ക് അപേക്ഷിക്കാം. അർഹരായവർ അറ്റസ്റ്റ് ചെയ്ത മാർക്കുലിസ്റ്റും, ഓർത്ത ഡോക്സ് സഭാംഗങ്ങൾ വികാരിയുടെ സാക്ഷ്യപത്രവും, മറ്റുള്ളവർ സമീപത്തുള്ള ഓർത്തഡോക്സ് ഇടവക യിലെ വികാരിയുടെ സാക്ഷ്യപത്രവും സഹിതം 2001 ഏപ്രിൽ 20-ന് മുമ്പായി താഴെക്കാണുന്ന വിലാസത്തിൽ അപേക്ഷിക്കേണ്ടതാണ്.

വിലാസം:-

**The Secretary**
**M.G.O.Y.M.**
**P.O. Box. 17318**
**Doha,**
**Quatar**

# ബാലസഭ

ബാലസഭ

നടവഴികൾ.....

## അമ്മയുംകുഞ്ഞും ചിരിക്കുന്നു

ഭിത്തിയിൽ തറച്ചു വച്ചിരിക്കുന്ന മാതാവിന്റെയും കുഞ്ഞിന്റെയും ചിത്രത്തിലേക്ക് ആൻഡ്രൂസ് ഇമവെട്ടാതെ നോക്കി നിന്നു. അവർ സന്തോഷിതരാണ്. മാതാവ് പുഞ്ചിരിക്കുന്നു, ഒക്കത്തിരിക്കുന്ന കുഞ്ഞും പുഞ്ചിരിക്കുന്നു. ഓകെ കുഴപ്പമില്ല.... ഇന്നത്തെ ദിവസം അനുഗ്രഹിക്കണേ...... കണ്ണുകളടച്ച് കൈകൂപ്പി മൗനപ്രാർത്ഥനയ്ക്കു ശേഷം അവൻ അമ്മയോട് യാത്ര പറഞ്ഞ് പുറത്തിറങ്ങി.

ആൻഡ്രൂസ് ചാക്കോ അതാണവന്റെ മുഴുവൻ പേര്. ഒരു വിദ്യാർത്ഥിയാണെങ്കിലും ഒരു തൊഴിലാളി കൂടിയാണവൻ. റബർ വെട്ടു തൊഴിലാളി. എന്നും പുലർച്ചെ തോട്ടത്തിൽ വേല ചെയ്യുന്നു. അമ്മയുടെ കശുവണ്ടിയാഫീസ് വരുമാനത്തിനൊപ്പം അവന്റെ വക അല്പം വരുമാനം, ചെറുപ്പത്തിലെ പിതാവ് നഷ്ടപ്പെട്ടുവെങ്കിലും വീട്ടു കാര്യത്തിൽ അവനും ശ്രദ്ധയുണ്ട്.

നേരം വെളുക്കുന്നതേയുള്ളു നനഞ്ഞ പുല്ലിൻ

ശേഷം 29-ാം പേജിൽ

കൂട്ടുകാരുടെ രചനകൾ 1

ഷിബു (12)
കൊല്ലം

കൂട്ടുകാരുടെ രചനകൾ 2

### പലതരം

പലഭാഷകൾ പലദേശം
പലതാം വർണ്ണങ്ങൾ
പല രീതിയിൽ പല ഭാവം
പലതാം ചിന്തകളും
പാമരനും പണ്ഡിതനും
ദരിദ്രനുമൊരു ധനശാലിയും
കാണാൻ കാക്കുവതാരെ
ഈശ്വരനെ ജഗദീശ്വരനെ
ഏകദൈവത്തെ നമ്മുടെ
സ്വന്തം ദൈവത്തെ

ജോസഫ് പാലക്കാട് (10)

കുട്ടികളുടെ രചനകൾ അയച്ചു തരിക.
'ബാലസഭ'
മലങ്കരസഭ,
ദേവലോകം, കോട്ടയം-686038

പ്രിയ കൊച്ചു കൂട്ടുകാരെ

ഒരു അവധിക്കാലം കൂടി വന്നെത്തിയിരിക്കുന്നു - സന്തോഷിക്കുവാനും ഉല്ലസിക്കുവാനുമുള്ള നിമിഷങ്ങൾ. ക്ലാസ് മുറിയിലെ ജീവിതവും പരീക്ഷയുടെ ചൂടും തൽക്കാലം നമ്മോടു വിട പറയുന്നു. അവധിക്കാലത്തേക്കു കൂട്ടുകാരെ നാം തേടുന്നു. കളിക്കുവാനും ചിരിക്കുവാനും-ഇതുമാത്രം മതിയോ അവധിക്കാലത്തെ ജീവിതത്തെപ്പറ്റിയുള്ള നല്ല ഓർമ്മകൾ എന്നും നമ്മുക്കു വേണം. അതിനായി ഈ അവധിക്കാലത്തെ നമുക്ക് വേർ തിരിക്കാം, പുതിയ പുതിയ നല്ല കാര്യങ്ങൾ നമ്മുക്കു തുടങ്ങാം. തുടർച്ചയായുള്ള വേദപഠനം, നല്ല പുസ്തകങ്ങൾ വായിക്കുന്ന ശീലം, ഇങ്ങനെയൊക്കെ നല്ലതായുള്ള കാര്യങ്ങൾ. അവധിക്കാലം വെറുതെ പാഴാക്കികളയുവാൻ ഇടയാകരുത്. പ്രതിദിനം വളരുന്ന ശാസ്ത്രത്തിന്റെ ഭാഗമായി നമ്മൾ മാറുകയാണ്. ഇന്റർനെറ്റും ഇ-മെയിലും ഒക്കെ ഇന്ന് ലോകത്തിനെ ഒരു ഗ്രാമമായി മാറ്റിയിരിക്കുന്നു. ഈ ഗ്ലോബൽ വില്ലേജിൽ നമ്മൾ ജീവിക്കുമ്പോൾ ഇതൊക്കെയും സൃഷ്ടിച്ച ദൈവത്തെ മറന്നു പോകരുത് - എല്ലാ കാര്യങ്ങളിലും ദൈവസാന്നിധ്യം ദർശിക്കാൻ നമ്മുക്ക് ഇടയാകണം. ഈ അവധിക്കാലത്തെ നമ്മുക്ക് നമ്മുടെ ദൈവത്തിലേക്ക് കൂടുതൽ അടുക്കാം.

എല്ലാവർക്കും സന്തോഷനിർഭരമായ ഒരു അവധിക്കാലം ആശംസിക്കുന്നു.

നിങ്ങളുടെ

എബിച്ചേട്ടൻ

## ബുദ്ധിമാൻ

മാംസാഹാരം മാത്രമല്ല കുട്ടാ നമുക്ക് പ്രിയപ്പെട്ടവയൊക്കെ നോമ്പിൽ വർജ്ജിക്കണം, അതാ രീതി...

അല്ല.. എനിക്കിഷ്ടം നോമ്പിലെ അത്താഴമണി മുതലുള്ള ആ രാത്രി പ്രാർത്ഥനയായിരുന്നു.... ഇനിയിപ്പോ......

വചന പാത്രം....

"കണ്ണു ചൊവ്വുള്ളതെങ്കിൽ ശരീരം മുഴുവൻ പ്രകാശിതമായിരിക്കും. (ലൂക്കോസ് 11:34)"

# ശാസ്താംകോട്ടയിൽ ഒരു ഗുരുകുലം

**അക്കാമ്മ പോൾ**

*ഓർത്തഡോക്സ് സഭയ്ക്ക് ഒരു ബൈബിൾ സ്കൂൾ ശാസ്താംകോട്ട ഹോറേബ് ആശ്രമത്തോടു ചേർന്ന് ആരംഭിച്ചിരിക്കുന്നു. അവിടെ സ്ത്രീകൾക്കും വേദപാനസൗകര്യം ഏർപ്പെടുത്തിയിരിക്കുന്നു.*

എന്ത്, ബൈബിൾ സ്കൂളോ, അതും ഓർത്തഡോക്സ് സഭയിൽ സ്ത്രീകൾക്കോ? ചിലരെങ്കിലും ഇങ്ങനെ അത്ഭുതത്തോടെ ചോദിച്ചേക്കാം. സഭയിൽ സ്ത്രീകളോടുള്ള അവഗണന അറിയുന്നവർ ആയിരിക്കാം ചോദ്യകർത്താക്കൾ. അവർക്ക് തൃപ്തികരമായ ഒരു മറുപടി നൽകാൻ സാദ്ധ്യമല്ല, എങ്കിലും ഒരു കാര്യം പറയട്ടെ, സ്ത്രീകൾക്കും വേദപുസ്തക പരിചയവും, സഭാവിശ്വാസവും വളർത്തുന്നതിനുള്ള അവസരം എല്ലാം നോക്കി കണ്ടു. മതിവരാതെ പകലും രാവും പഠിച്ചും എഴുതിയും ഒരു മാസം കടന്നു പോയതറിഞ്ഞില്ല.

ഇവിടെ, അറിവു ലഭിച്ചു എന്നതിനേക്കാൾ നമുക്ക് രൂപാന്തരം (transfermation) ഉണ്ടാകുന്നു എന്നതാണ് പ്രധാനം. ഞാൻ ഏതാണ്ടെല്ലാം ആണ് എന്ന് കരുതിയിരുന്നു. ഒന്നുമില്ലായ്മ എനിയ്ക്ക് ബോദ്ധ്യപ്പെട്ടു. വള്ളം മറിയുമ്പോൾ നീന്തറിയുന്നവർ ബദ്ധപ്പെട്ടു നീന്തി കരയ്ക്ക് കയറി രക്ഷപെടുന്നു. എങ്കിൽ നീന്തറിയാത്തവരെ അതിലും മുമ്പെ തിരകളാൽ ദൈവം കരയ്ക്കടുപ്പിക്കും. സ്വന്തം മിടുക്കിലും ഉപരി ദൈവത്തിന്റെ കൃപയാണ് ആവശ്യം എന്ന ബോധം ഉളവായി.

ഴ്സിന് ചേർന്ന് പഠിക്കേണ്ടിയത് അത്യാന്താപേക്ഷിതമാണ്. സ്ത്രീ നന്നായാലെ കുടുംബം നന്നാകു. കുടുംബം നന്നായാലെ സമൂഹം നന്നാകു. ഇവിടെ പഠിക്കാൻ ആഗ്രഹിക്കുന്നവർ പണം ഒരു ബുദ്ധിമുട്ടായി കരുതരുത്. ചിലവിന് 1000 രൂപ കൊടുക്കാം. എങ്കിലും അത് നിർബന്ധമല്ല. സൗകര്യമുള്ളവർ മാത്രം കൊടുക്കുക.

സഭാ മക്കൾക്കും സ്ത്രീകൾക്കും പുരുഷന്മാർക്കും ഒന്നുപോലെ ആദ്ധ്യാത്മീക ഉണർവ് ലഭിക്കാൻ വേണ്ടി നമ്മുടെ പരിശുദ്ധ കാതോലിക്കാ ബാവ തിരുമനസ്സിന്റെ അനേക കാലത്തെ സ്വപ്നത്തിന്റെ സാക്ഷാൽക്കാരമാണ് ഈ വേദപുസ്തക പഠന പദ്ധതി.

പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനി ഇവിടെ ഒരുക്കിയിരിക്കുന്നു.

2000-ാം മാണ്ട് നവംമ്പർ മാസം 3-ാം തീയതി രാവിലെ ഞാൻ ശാസ്താംകോട്ടെ പോരുവഴിയിലുള്ള ഹോറേബ് ആശ്രമത്തിലെ ബൈബിൾ സ്കൂളിൽ എത്തി. പ്രശാന്തസുന്ദരമായ അന്തരീക്ഷം, പ്രകൃതി രമണീയതയാൽ മനം കവരുന്ന ചുറ്റുപാടുകൾ, ശാന്തമായ തെളിനീർ തടാകത്തിന്റെ സാമിപ്യം. സൃഷ്ടാവിന്റെ സൃഷ്ടിയുടെ മഹത്വം ദർശിച്ച് വാഴ്ത്തി പുകഴ്ത്താൻ അവസരം പകരുന്ന ഈ സുന്ദരമായ ആസ്ഥാനം തിരഞ്ഞെടുത്ത പ. കാതോലിക്കാ ബാവ തിരുമേനിയുടെ ദീർഘ വീക്ഷണം അപ്രമേയം തന്നെ.

എന്തിനേറെ, ഒരു ഇരുട്ടുമുറിയിലായിരുന്ന എനിയ്ക്ക് പെട്ടെന്ന് ഒരു മെഴുകുതിരി കത്തിച്ച് കിട്ടിയ പ്രകാശത്തിൽ ആ മുറിയിലെ അത്ഭുതങ്ങൾ കണ്ട് അന്ധാളിച്ച് പോലെ ഒരു തോന്നൽ. ആർത്തിയോടെ

ദൈവത്തിനോട് ഉള്ളതിനേക്കാൾ കൂടുതൽ attachment മാതാപിതാക്കളോട്, ഭർത്താവിനോട്, ഭാര്യയോട്, മക്കളോട് ഒന്നും ഒണ്ടാകാൻ പാടില്ല. എല്ലാത്തിനോടും Detachment ഉണ്ടാകണം. ലോകത്തിന്റെ നടുവിൽ ജീവിച്ചുകൊണ്ട് നമ്മുക്ക് ചുറ്റും മരുഭൂമിയാക്കാൻ കഴിയണം. "Detachment from the wordly life and attachment to the God". ഇതാണ് നമുക്ക് ആവശ്യം ഇതിനൊരു പരിശീലനം ഇവിടെ ലഭിക്കുന്നു.

സമയം തെറ്റാതെയുള്ള യാമപ്രാർത്ഥനകളും, ചിട്ടയായ ജീവതചര്യയും, ധ്യാനവും, വി. കുമ്പസാരവും, വി. കുർബാനാനുഭവവും ഒക്കെ കൂടി ഓർത്തഡോക്സ് വിശ്വാസ ജീവിതത്തിന്റെ മധുരിമ ആസ്വദിക്കാൻ നമ്മെ പ്രാപ്തരാക്കുന്നു.

ഓർത്തഡോക്സ് സഭയിലെ എല്ലാ അംഗങ്ങളും പ്രത്യേകിച്ച് സ്ത്രീകൾ ഈ ബൈബിൾ സ്ക്കൂളിലെ ഒരു മാസക്കോ

മേനിയും നമ്മുടെ സഭയിലെ മിക്ക തിരുമേനിമാരും മറ്റനേകം വൈദിക ശ്രേഷ്ഠരും അവിടെ പലപ്പോഴായി സന്ദർശിച്ച് ക്ലാസ്സുകൾ എടുക്കുന്നുണ്ട്.

വേദജ്ഞാനവും അതിലൂടെ ആദ്ധ്യാത്മിക ഉണർവും നമ്മുക്കും നമ്മുടെ കുടുംബത്തിനും വേണം എന്ന് ആഗ്രഹിച്ചാൽ പിന്നെപ്രതിബന്ധങ്ങൾ സാരമില്ല ഒരു മാസം Intensive care unit ൽ (ICU) കിടക്കേണ്ടി വന്നാൽ കർത്താവിനോട് കരഞ്ഞ് പ്രാർത്ഥിച്ച് I see you (ICU) Jesus എന്ന് പറയുന്നു. അപ്പോൾ നമ്മൾ വീടും ചുറ്റുപാടും ഒക്കെ മറന്ന് ഹോസ്പിറ്റലിൽ കിടക്കുകയില്ലെ. അതുപോലെ ഒഴിച്ചുകൂട്ടാൻ പറ്റാത്ത ഒരു വലിയ പദവിയാണ് ഈ അവസരം എന്ന് കരുതി എത്രയും വേഗം അവസരം തക്കത്തിൽ ഉപയോഗിക്കാൻ എല്ലാ ഓർത്തഡോക്സ് വിശ്വാസികൾക്കും സംഗതിയാകട്ടെ.



*7-ാം പേജിൽ നിന്നു തുടർച്ച*

ക്കപ്പെടുന്നത് പലപ്പോഴും.

ഇത് ഏറ്റവും പ്രകടമായിരിക്കുന്നത് മെത്രാൻ – പുരോഹിത (കാശീശൊ) ബന്ധത്തിലാണ്. അതാണല്ലൊ ഈ സന്ദർഭത്തിൽ സംഗതമായിരിക്കുന്ന വിഷയവും. തികച്ചും ജന്മി കുടിയാൻ സ്വഭാവമാണിതിനുള്ളത്. വൈദികർക്കിടയിൽ തന്നെ ചിലർക്ക് വീതി കൂടിയ വട്ടക്കെട്ടും പൊക്കമുള്ള തൊപ്പിയും നൽകി ഇമ്മിണി മുഴുത്ത പട്ടക്കാരനാക്കും. സഭാചരിത്രത്തിൽ വലിയ അധികാരമുള്ള പദവിയായിരുന്നു എങ്കിലും ഇന്ന് അദ്ദേഹം ഒരു പരിഹാസ ആദരവിന്റെ വിഷയമായി പലരും വ്യാഖ്യാനിച്ചു കേട്ടിട്ടുണ്ട്. എന്നാൽ ആദരവ് അല്ലാതെ മുമ്പിൽ കാണുമ്പോൾ മുണ്ടഴിച്ചിടുന്നതും, നേര്യത് അരയിൽ ചുറ്റുന്നതും, വായ്കൈ പൊത്തി നില്കുന്നതും, മണിക്കൂറുകളോളും കാലുമാറിമാറി ചവുട്ടി പഴയകാലത്തെ കുടികിടപ്പുകാരന്റെ ഭാവത്തിൽ മുമ്പിൽ ഇരിപ്പും നില്പുമുറക്കാതെ നില്ക്കുന്നതുമല്ല. പിന്നാലെ നടന്ന് "കർത്താവെ കർത്താവെ എന്ന് വിളിക്കുന്നവനല്ല ദൈവരാജ്യ അവകാശി പിതാവിന്റെ ഇഷ്ടം ചെയ്യുന്നവനാണ്" (മത്തായി 7:21). അല്പസമയമെങ്കിലും എന്നോടൊത്തുണർന്നിരിപ്പാൻ ഈ വിമോചന പ്രക്രിയയുടെ സർഗ്ഗ സമരത്തിന്റെ വേദനയിൽ ക്രിയാത്മക പങ്കാളിയാകാൻ നിങ്ങൾക്കാകില്ലെ? (മത്തായി 26:40; മർക്കോസ് 14:37) എന്ന ചോദ്യം വികാര നിർഭരവും ദുഃഖ പൂരിതവും മാത്രമല്ല ശിഷ്യന്മാരെന്നഭിമാനിച്ച് പിന്നാലെ നടക്കുകയും അത്ഭുതപ്രവർത്തിയുടെയും അപ്പ വിതരണത്തിന്റെയും പങ്കു പറ്റുകയും ചെയ്തവരുടെ ഉത്തരവാദിത്വ നിർവ്വഹണത്തിന്റെ കാര്യം വന്നപ്പോഴുള്ള പ്രകടമായ പങ്കാളിത്തത്തിനുള്ള വിമുഖതക്ക് എതിരെ ഉതിർത്ത ശക്തമായ പ്രതിഷേധ ശബ്ദവുമാണ്. ഇരിക്കുന്ന കസേരയുടെ വലിപ്പത്തെ പ്രതിയല്ല, ചെയ്യുന്ന കാര്യത്തെ പ്രതി മനുഷ്യൻ അന്യോന്യം ആദരിക്കുന്ന കാലം വരണം. സെബദിമക്കളോടുള്ള യേശുവിന്റ നിർദ്ദേശവും ഇതാണ്; എവിടെ ഇരിക്കാൻ പറ്റും എന്നതാകരുത് ശ്രദ്ധ, തന്റെ സ്നാനത്തിലും പാനപാത്രത്തിലും പങ്കാളിയാകാൻ കഴിയുമൊ എന്നതായിരിക്കണം. (മർക്കോസ് 10:38).

കൊളീജിയാലിറ്റിയുടെ നിർണ്ണായകമായ ഒരു ഭാവം അന്യോന്യമുള്ള ആദരവും അംഗീകാരവുമാണ് (1 കോരി. 12). സംയുക്തതയിലെ വൈവിദ്ധ്യത്തിന്റെ പ്രവർത്തനത്തിൽ തുല്യപങ്കാളികൾ എന്നത് സുപ്രധാനമാണ് (ഇവിടെ ആരുടെ എങ്കിലും മേൽനോട്ടസ്ഥാനം നഷ്ടപ്പെടുകയില്ല, ഓരോരുവനും അവനവൻ ചെയ്യേണ്ട ജോലി അന്യോന്യ ആദരവിൽ നിർവ്വഹിക്കുകയാണ് ചെയ്യുന്നത്). ഇക്കാര്യത്തിലും കൂടുതൽ പ്രശ്നപൂരിതമായി കാണുന്നത് മെത്രാനും അച്ചനും തമ്മിലുള്ള ബന്ധമാണ്. 'എവിടെ എപ്പിസ്കോപ്പയുണ്ടോ അവിടെ സഭയുമുണ്ട്' എന്ന നിർവചനം ഒരറ്റത്തിന്നു മാത്രമെ നാം കാണുന്നുള്ളു. എപ്പിസ്കോപ്പയുണ്ടാകണമെങ്കിൽ ആരാധനാസംഘം ഉണ്ടാകണം എന്നത് പലപ്പോഴും നാം സൗകര്യപൂർവ്വം മറക്കുന്നു. ഉണ്ടാക്കുന്നവന് പ്രാധാന്യം നഷ്ടപ്പെടുകയും ഉല്പന്നത്തിന് പ്രാധാന്യം വർദ്ധിക്കുകയും ചെയ്യുന്നു. ഇത്തരം സാഹചര്യത്തിൽ ആരാധനാസംഘം ആരാധക സംഘമായി – വിദൂഷകക്കൂട്ടമായി മാറുന്നു. അധികാരത്തിലേറുന്നവൻ ജനത്തെയും ജനമദ്ധ്യത്തിൽ ജീവിക്കുന്ന വൈദികനെയും മറക്കുന്ന ദുര്യോഗമാണ് ഇവിടെ എമ്പാടും കാണുന്നത്. ഈ മറന്നവനോടൊത്ത് എങ്ങിനെയാണ് പങ്കാളിത്തം നിർവ്വഹിക്കുക?

വൈദികൻ എപ്പിസ്കോപ്പയുടെ പ്രതിനിധിയായിരിക്കുന്നത് ഉത്തരവാദിത്ത നിർവ്വഹണത്തിലെ പങ്കാളിത്തത്തിലാണ്; അയാൾ എപ്പിസ്കോപ്പയുടെ ദാസനായിരിക്കാൻ ഒരിക്കലും ഉദ്ദേശിക്കപ്പെട്ടിട്ടില്ല (ചിലർക്ക് ദാസവേഷമാണ് യോജിക്കുക എങ്കിലും). എന്നാൽ ഈ ആയിക്കൂടാത്തത് ആയിരിക്കുമ്പോൾ പരസ്പര ആദരവ് നഷ്ടപ്പെട്ടിട്ട് ആജ്ഞാനുവർത്തികളുടെ സംഘം ആയിതീരുന്നു വൈദിക സംഘം. ഇങ്ങനെ ആയിരിക്കുമ്പോൾ തന്നെ ഈ സംഘത്തിന് നിശ്ചയമായും തങ്ങൾ ആയിക്കൂടാത്തതാണ് ആയിരിക്കുന്നത് എന്ന ഉൾധാരണയുണ്ടാകും. ഈ ധാരണയാണ് പ്രവർത്തനത്തിലെ പ്രതിസന്ധിയായി അവതരിക്കുന്നത്. ആത്മാർത്ഥരഹിതവും ഉത്തരവാദിത്തരഹിതവുമായ ശുശ്രൂഷാ ശൈലി ഇവിടെ ജനിക്കുന്നു, പ്രചരിക്കുന്നു, സ്ഥിരപ്രതിഷ്ഠ നേടുന്നു.

കൊളീജിയാലിറ്റിയുടെ മറ്റൊരു സുപ്രധാന പ്രകടഭാവം നിർണ്ണായക ഘട്ടങ്ങളിലെ പരസ്പര ആശയവിനിമയമാണ്. പങ്കാളിത്തത്തിന്റെ അടിസ്ഥാനം തുല്യതാഭാവം ആയിരിക്കുമ്പോൾ മുൻപറഞ്ഞ ഉച്ചനീചത്വത്തിന്റെ ശൈലി പൊതു ഇടപെടലിൽ നിലനില്ക്കുന്നതിനാൽ തുറന്ന ആശയവിനിമയം അസാദ്ധ്യമായിതീരുന്നു. ഒപ്പമിരിക്കാൻ പറ്റാത്തവനുമായി കൂടിയാലോചനയൊ കൂട്ടായ പ്രവർത്തനമൊ നടക്കില്ല. ഭയവും സംശയവുമാണ് ഇത്തരം ബന്ധത്തിൽ മുന്നിട്ടു നിൽക്കുക. അതിനാൽ പരസ്യമായ മുഖസ്തുതിയുടെയും രഹസ്യമായ കുറ്റാരോപണത്തിന്റെയും ശൈലിയായിരിക്കും പ്രകടമാവുക. ഇതു രണ്ടും കൂടിയാലോചനയുടെ ഫലം നൽകുന്നില്ല; അതുകൊണ്ടുതന്നെ തീരുമാനങ്ങൾ ഏകപക്ഷീയം ആവുകയും അതിന്റെ അടിസ്ഥാനത്തിലുള്ള പ്രവർത്തനങ്ങൾ പ്രശ്നപരിഹാരത്തിന് ഉതകാതെ വരികയും ചെയ്യും.

ഓരോരുവനും അവനവന്റെ നിലനില്പ് മാത്രം ശ്രദ്ധയാവുകയും അതിനായി വർദ്ധിച്ച വിധേയത്തം പ്രദർശിപ്പിക്കുകയും, പരസ്പരം കുറ്റാരോപണം നടത്തുകയും ചെയ്യും. പരസ്പര വിശ്വാസവും അഭിപ്രായങ്ങളുടെ വിശ്വസനീയതയും നഷ്ടമാകുന്നു. ഇത്തരം സാഹചര്യത്തിൽ തെറ്റിദ്ധാരണകളും അബദ്ധധാരണകളുമായിതീരുന്നു നേതാവിന്റെ പ്രവർത്തനത്തിന്റെ അടിസ്ഥാനം. അങ്ങിനെയുള്ള പ്രവർത്തനങ്ങൾ കൂടുതൽ അപകടങ്ങൾ ക്ഷണിച്ചുവരുത്തുകയും ചെയ്യും എന്നതാണ് നമ്മുടെ അനുഭവം. വികസനപരവും വിമോചനപരവുമായ കർമ്മനിരതത്വ സാദ്ധ്യത നഷ്ടപ്പെട്ടിട്ട് പതിവുകൾ അർത്ഥരഹിതമായി ആവർത്തിക്കുന്ന അവസ്ഥ വന്നുചേരുന്നു. ഇവിടെയാണ് പ്രസ്ഥാനത്തിന്റെ മരണം സംഭവിക്കുന്നത്. ഇനി ആരെങ്കിലും ഇതുകൂടാതെ സ്വയമായി വളർന്നാൽ അത് വ്യക്തിപരമായതും അടിസ്ഥാന ബന്ധം നഷ്ടപ്പെട്ടതുമായ പങ്കാളിത്തരഹിതമായ വളർച്ച മാത്രമായിരിക്കും താനും.

മറ്റൊരു പ്രശ്നം സഭയിൽ ആശയവിനിമയവും പങ്കാളിത്തവും ഇല്ലാത്തതിനാൽ പദ്ധതി രൂപീകരണവും മുൻകുറി ആലോചനയും (planning and research) നഷ്ടപ്പെടുന്നു എന്നതാണ്. മുന്നോട്ടുനോക്കാനും സ്വയം വിമർശിക്കാനും നാളകളെ ദീർഘവീക്ഷണത്തോടും, ഉൾക്കാഴ്ചയോടും, വിവേകത്തോടും അഭിമുഖീകരിക്കാൻ സഭക്ക് മൊത്തത്തിലും ഇടവകകൾക്ക് പ്രത്യേകമായും ഭയമായിതീരുന്നു. കാലത്തിന്റെ ഗതിയെയും, ഗതിയിലെ മാറ്റത്തെയും ഉൾക്കൊള്ളാനോ പ്രതികരിക്കാനോ വിശ്വാസികളെ സജ്ജമാക്കാനൊ കഴിയാതെയും വരുന്നു. മാറ്റങ്ങൾക്കുള്ള നിർദ്ദേശത്തെ വിവശതയോടെയും, അരക്ഷിതത്വ ബോധത്തോടെയും മാത്രം

# ബൈബിൾ പദപ്രശ്നം II

## വലത്തോട്ട്

1. സഭാ വർഷം ആരംഭിക്കുന്ന ഞായർ (5)
2. പാതാളത്തോളം താഴ്ത്തപ്പെടുമെന്നു യേശു പറഞ്ഞ നഗരം. (5)
4. ചിരിയുടെ പുത്രി എന്നർത്ഥം വരുന്ന പദം. (2)
5. കൂദാശയുടെ കൂദാശ. (4)
6. ഹൃദയ സ്തംഭനം മൂലം മരിച്ചതായി വേദപുസ്തകത്തിൽ പേരു പറഞ്ഞിരിക്കുന്ന മനുഷ്യൻ. (3)
7. ആദ്യത്തെ ആരാധനാസ്ഥലം (8)
13. യഹൂദാ ഗോത്രത്തെ നാല്പതോളം വർഷം ഭരിച്ച രാജാവ് (3)
11. പത്രോസിന്റെ ഗോത്രം (4)
14. യോഹന്നാൻ മൂന്നാം ലേഖനം എഴുതിയത് ആർക്ക് (3)
16. ഏതു പട്ടണത്തിന്റെ നിലവിളിയാണ് സ്വർഗ്ഗത്തിൽ എത്തിയത്. (2)
19. ആദ്യത്തെ റഷ്യൻ പാത്രിയർക്കീസ് (2)
21. മോശയുടെ മാതാവ് (4)

| | | | | | | | |
|---|---|---|---|---|---|---|---|
| 1 | | | 2 | | 6 | 10 | |
| | 4 | | | 8 | 9 | | 17 |
| | 3 | | | | | | |
| 5 | | | 11 | | | | 18 |
| | | 12 | | 14 | | | |
| | | 13 | | | 19 | | |
| 7 | | 15 | 20 | | | | |
| | 16 | | | 21 | | | |

**ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം**

**ജോർജി പി. മാത്യു**
**പാലനിൽക്കുന്നതിൽ**
**കല്ലിശ്ശേരി പി.ഒ.**
**ചെങ്ങന്നൂർ 689124**

## താഴോട്ട്

1. R.C. വിശ്വാസത്തെ എതിർത്ത് മലങ്കര സഭ സ്വാതന്ത്ര്യം പ്രഖ്യാപിച്ച സംഭവം ഏത്? (8)
2. വലിയ നോമ്പിലെ അവസാന ഞായർ (3)
3. ബാലിന്റെ പ്രവാചകന്മാരെ ഏലിയാവ് തോൽപിച്ച മല (4)
8. വി. മാതാവിന്റെ അമ്മയുടെ പേര് (2)
9. ചെറിയ പ്രവാചകന്മാരിൽ ഒരാൾ (2)
10. ശൂന്യമാക്കുന്നവൻ എന്നർത്ഥം വരുന്ന പദം (3)
11. ആശ്വാസം എന്നർത്ഥം വരുന്ന പദം (2)
12. ആ മനുഷ്യൻ ജനിക്കാതിരുന്നുവെങ്കിൽ അവനുകൊള്ളായിരുന്നു ആര് (2)
14. പന്ത്രണ്ടു ഗോത്രങ്ങളിൽ ഒന്ന് (2)
15. ഫെലിസ്ത്യരുടെ പ്രധാന പട്ടണങ്ങളിൽ ഒന്ന്. (2)
17. വേദപുസ്തകത്തിലെ ആദ്യ പുത്രി. (3)
18. യോസേഫിന്റെ പുത്രന്മാരിൽ ഒരാൾ (3)
20. യിസ്രായേൽ ജനതയ്ക്ക് ഗില്ഗാലിൽ വച്ച് നിന്നു പോയ ആഹാരം (2)

---

വീക്ഷിക്കുന്നു. അതുകൊണ്ട് നിർദ്ദിഷ്ടവും, സുരക്ഷിതവുമായ മേഖലകളില്ലാതെ മറ്റൊരു കാര്യത്തിലും ഇടപെടാനും സഭക്ക് കഴിയാതെ വരുന്നു. ഈശൈലി പരിശീലിച്ച ജനം ഗൗരവതരമായ പ്രശ്നങ്ങൾക്കൊന്നും പരിഹാര നിർദ്ദേശത്തിനായി സഭയിലേക്ക് ഉറ്റുനോക്കാതെയും വരുന്നു. മനുഷ്യന്റെ നാളകളെ ആശങ്കാകുലമാക്കുന്ന പ്രതിഭാസങ്ങൾക്കും പ്രശ്നങ്ങൾക്കും എതിരെ പ്രതിരോധവുമായി മുന്നിൽ നടക്കേണ്ടുന്ന സഭ അവന് മുന്നറിയിപ്പും മാർഗ്ഗനിർദ്ദേശവും നൽകാൻ കഴിയാതെ അമ്പരന്ന് നില്ക്കുന്നു. ഇനി അബദ്ധവശാൽ വല്ല നിർദ്ദേശവും നൽകിയാൽ അത് മൂരാച്ചി പിൻതിരിപ്പൻ സ്വഭാവമുള്ളതും അവഗണിക്കപ്പെടുന്നതുമായി തീരുന്നു. സഭക്ക് സഭയുടെ സ്വഭാവം തന്നെ നഷ്ടപ്പെടുന്നു.

സഭ പ്രാഥമികമായും, സ്വാഭാവികമായും പ്രാദേശികമാണ്. ഇവിടെ പ്രാദേശിക പങ്കാളിത്തവും സജീവതയും നഷ്ടപ്പെട്ട് കേന്ദ്രീകൃതവും ഏകപക്ഷീയവുമായി ഭവിക്കുന്നു; അങ്ങിനെ സഭ സഭയല്ലാതായിട്ട് സഭയായി പ്രവർത്തിക്കാൻ പറ്റാത്തതായി തീരുകയും ചെയ്യുന്നു. ഉപ്പിന് കാരം നഷ്ടപ്പെടുന്നു! ഇതാണിന്നത്തെ സഭ. ഈ പ്രശ്ന സങ്കീർണ്ണമായ പ്രതിസന്ധികളും വെല്ലുവിളികളും നിറഞ്ഞ കാലഘട്ടത്തെ യാഥാർത്ഥ്യബോധത്തോടെ വിലയിരുത്താനൊ മാർഗ്ഗനിർദ്ദേശം നൽകാനൊ കഴിയാത്ത മറ്റൊരു സംഘടനയായി അത് അധഃപതിക്കുന്നു.

5. ഈ സാഹചര്യത്തിൽ പരിഹാരമാർഗ്ഗം ഒന്നേയുള്ളു. വൈദിക സംഘം അതിന്റെ ആർജ്ജവം പുനഃസമാഹരിക്കണം; കാരണം അവരാണ് മനുഷ്യമദ്ധ്യത്തിൽ ജീവിക്കുന്നത്. മനുഷ്യരുടെ ഭാഷ അവരുടെ ഭാഷയും, മനുഷ്യരുടെ പ്രശ്നങ്ങൾ അവരുടെ പ്രശ്നങ്ങളുമാകണം. അധികാരിവർഗ്ഗത്തിനെതിരെ ഒന്നിച്ചു നില്ക്കാനും വെല്ലുവിളിയാകാനും കഴിയണം. അഭിമാനവും വ്യക്തിപ്രഭാവവും നഷ്ടപ്പെടുത്തി ആരുടെയും അടിമയാകാതെ സൂക്ഷിക്കണം. സ്വത്വാവബോധവും, ആർജ്ജവവും ഉയർത്തിപ്പിടിക്കണം. ദൈവവും ദൈവജനവുമാകണം പിൻബലം. പുതു സമൂഹ സൃഷ്ടിയാകണം ലക്ഷ്യം എക്കാലവും ഇത്തരം പരിവർത്തിത സാഹചര്യത്തിൽ ആരംഭത്തിൽ പരാമർശിച്ച പ്രശ്നങ്ങൾക്ക് ക്രിയാത്മകമായ പരിഹാരം നിർദ്ദേശിക്കാൻ വൈദികർക്ക് സാധിക്കുകയും അതുവഴി സഭയുടെ ശുശ്രൂഷ നിർവഹിക്കാൻ സഭയ്ക്ക് കെല്പ് ലഭിക്കുകയും ചെയ്യും. ഈ പ്രശ്ന സങ്കീർണ്ണതയാർന്ന കാലഘട്ടത്തിലെ ആശ്വാസത്തിന്റെ തുരുത്തായി പ്രശോഭിക്കാൻ സഭക്ക് കഴിയും; ഇല്ലാതെ വന്നാൽ അകാരണമായി ഇലതഴപ്പുള്ളതും എന്നാൽ ജീവിതയാത്രയുടെ മാർഗ്ഗമദ്ധ്യത്തിൽ വിശപ്പടക്കാൻ സമീപിക്കുന്നവനെ നിരാശനും ക്രുദ്ധനും ആക്കുന്ന മച്ചിവൃക്ഷമായി കല്പാന്തത്തോളം പിടിച്ചു നില്ക്കുകയും ചെയ്യും ഈസംഘടന.

(ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയുടെ അലുമ്നൈ അസോസിയേഷൻ യോഗത്തിൽ നടത്തിയ പ്രഭാഷണം. 2001 ഫെബ്രുവരി 20)

കൗൺസലറുടെ പംക്തി

# വിവാഹമോചനം ആഗ്രഹിക്കുന്നു; എന്തുചെയ്യണം?

ഫാ. ഡോ. ഒ. തോമസ്

**ചോദ്യം:** എന്റെ വിവാഹം കഴിഞ്ഞിട്ട് 3 വർഷമായി മക്കളില്ല. വിവാഹത്തിന്റെ ആദ്യനാളുകളിൽ കോളേജു ജീവിതത്തേക്കുറിച്ചും കൂടെ പഠിച്ച കുട്ടികളുടെ കാര്യവുമൊക്കെ ഭർത്താവു ചോദിക്കുമായിരുന്നു. ആ കൂട്ടത്തിൽ ചില ആൺകുട്ടികളുടെ പേരുമൊക്കെ ഞാൻ പറഞ്ഞു. വിവാഹത്തിന്റെ ആറാം മാസം മുതൽ ഇതിൽ ഓരോ ആൺകുട്ടിയുടെയും പേരുപറഞ്ഞ് അസംബന്ധം പറയാനും അതേചൊല്ലി വഴക്കിടുവാനും തുടങ്ങി. ക്രൂരമായ മർദ്ദനമാണ് ചിലപ്പോൾ ഏറ്റുവാങ്ങിയത്. ഈ സ്വഭാവം മാറുമെന്നു കരുതി ഞാൻ പ്രാർത്ഥനയോടെ കാത്തിരുന്നു. വളരെ പീഡനം സഹിച്ചിട്ടും ഞാൻ ആരോടും ഇതൊന്നും പറഞ്ഞില്ല. ഒടുവിൽ വീട്ടുകാരോട് എല്ലാം തുറന്നുപറഞ്ഞു. മറ്റുള്ളവരുടെ മുൻപിൽ അദ്ദേഹം വളരെ മാന്യമായിട്ടാണ് പെരുമാറുന്നത്. അതുകൊണ്ട് ഞാൻ പറയുന്നത് പലരും വിശ്വസിക്കുകയുമില്ല. എനിക്കു വിവാഹജീവിതം മടുത്തു. ഇതിൽനിന്ന് മോചനം നേടുവാൻ ഒരു വഴി പറഞ്ഞു തന്നാൽ കൊള്ളാം.

**ഉത്തരം:** കേവലം മൂന്നു വർഷത്തെ ജീവിതം കൊണ്ടുതന്നെ വിവാഹത്തോടു മടുപ്പു തോന്നിയതിൽനിന്ന് നിങ്ങൾ കുടുംബജീവിതം ആസ്വദിച്ചിട്ടേയില്ലെന്ന് വ്യക്തമാണ്. തന്നെയുമല്ല, വിവാഹമോചനം അത്രസാധാരണമല്ലാത്ത നമ്മുടെ സാഹചര്യത്തിലും, നിങ്ങൾ മോചനം ആഗ്രഹിക്കുന്നു എന്നത് നിങ്ങൾ സഹിക്കേണ്ടി വന്ന പീഡനം എത്ര ഭീകരമായിരിന്നു എന്ന് സൂചിപ്പിക്കുന്നു. നിങ്ങളുടെ സാഹചര്യം നിർഭാഗ്യകരവും വേദനാജനകവുമാണന്നുള്ളതിൽ സംശയമില്ല. എങ്കിലും വിവാഹമോചനമേ ഒരു വഴിയായി നിങ്ങൾ കാണുന്നുള്ളു എന്നത് കാര്യങ്ങൾ മുഴുവനായി മനസ്സിലാക്കാത്തതുകൊണ്ടാണെന്നു തോന്നുന്നു. നിങ്ങൾ പറയുന്ന കാര്യങ്ങൾ ശരിയെങ്കിൽ നിങ്ങളുടെ ഭർത്താവ് വെറുക്കപ്പെടേണ്ട ഒരു മനുഷ്യനല്ല. അയാൾ സഹതാപം അർഹിക്കുന്ന ഒരു മാനസിക രോഗിയാണ്. സംശയരോഗമുള്ള ഭാര്യയും, ഭർത്താവും മറ്റെല്ലാ കാര്യങ്ങളിലും നോർമലായി തന്നെ പെരുമാറ്റം അതിനാൽ അവരെ രോഗികളായി കാണാൻ മറ്റാർക്കും കഴിയില്ല. സംശയരോഗത്തിന്റെ സ്വഭാവം കൂടെ കഴിയുന്ന പങ്കാളിക്കു മാത്രമേ മനസ്സിലാവുകയുള്ളു. ആദ്യനാളുകളിൽ ഇത്തരം കുത്തികുത്തിയുള്ള അന്വേഷണം ഉണ്ടായപ്പോഴേ അയാളിൽ ഈ ഒരു കുഴപ്പം ഉണ്ടായിരുന്നതായി മനസ്സിലാക്കപ്പെടുവാൻ നിങ്ങൾക്കു കഴിയേണ്ടതായിരുന്നു. അയാളെ ഈ രോഗത്തിൽ നിന്നു രക്ഷപെടുത്തുവാൻ നിങ്ങൾക്കു മാത്രമേ സാദ്ധ്യമാവൂ. എന്തുകൊണ്ടെന്നാൽ നിങ്ങളുമായി അടുക്കുമ്പോഴേ അയാളുടെ രോഗ ലക്ഷണം പുറത്തുവരികയുള്ളൂ. പക്ഷേ അയാളെ രക്ഷിക്കാനുള്ള ശ്രമത്തിൽ നിങ്ങൾ ഇനിയും ക്രൂരമായി മർദ്ദനം സഹിക്കണമെന്ന് എനിക്കഭിപ്രായമില്ല. വീട്ടുകാരും മദ്ധ്യസ്ഥന്മാരും ഇടപെട്ട് നിങ്ങളെ മർദ്ദിക്കുകയില്ലെന്ന് ഉറപ്പാക്കിയാൽ ഒരുമിച്ചു താമസിക്കണം. അതിനു മുൻപ് നിങ്ങൾ ഒരുമിച്ച് കൗൺസലിംഗിന് പോകണം. ഭർത്താവിന്റെ സംശയരോഗം നിങ്ങൾ ചൂണ്ടിക്കാട്ടിയാൽ അയാൾ അത് അംഗീകരിക്കാൻ മടിക്കും. കൗൺസലർ വെളിപ്പെടുത്തിയാൽ ഒരു പക്ഷേ അയാൾ സ്വീകരിക്കുമായിരിക്കും. സ്വയം അയാളുടെ അസുഖത്തെ ബോദ്ധ്യപ്പെട്ട് അതിൽ നിന്ന് പിൻതിരിയുവാൻ അയാൾക്ക് അവസരം നൽകണം. ചിലപ്പോൾ ഒരു മനോരോഗ വിദഗ്ധന്റെ ചികിത്സയും ആവശ്യമായി വരും കൗൺസലിംഗിൽ നിന്നും, വേണ്ടിവന്നാൽ ചികിത്സയ്ക്കും തയ്യാറായാൽ അയാളെ രക്ഷപെടുത്താനാവും. ദൈവകൃപയിൽ ആശ്രയിച്ച്, ഇതിലേക്കായി അയാളെ കൊണ്ടുപോകാൻ നിങ്ങൾ മുൻകൈ എടുക്കണം. വിവാഹം തകർന്നു പോകാതിരിക്കാൻ എല്ലാപരിശ്രമങ്ങളും നടത്തിയിട്ടും വിജയിക്കുന്നില്ലെങ്കിൽ മാത്രമേ, വിവാഹ മോചനത്തെക്കുറിച്ചു ചിന്തിക്കാവു എന്നാണ് എന്റെ അഭിപ്രായം. ☐





പരിശുദ്ധാത്മാവിന്റെ ശക്തിയാൽ ഉദ്ദിഷ്ട കാര്യങ്ങൾക്കു ഉപകാരസ്മരണ

ഒരു വിശ്വാസി

പരിസ്ഥിതിയുടെ ആത്മീയത X

# പരമാധികാരത്തിന്റെ പൊരുൾ (തുടർച്ച)

*പ്രൊഫ. കെ.പി.ജോയി*

4. യഹോവയായ ദൈവം മനുഷ്യനെ കൂട്ടിക്കൊണ്ടു പോയി. ഏദൻതോട്ടത്തിൽ വേല ചെയ്യാനും അതിനെ കാപ്പാനും അവിടെയാക്കി (to till and keep it) (ഉല്പത്തി 2:15). എല്ലാത്തിനെയും ചവിട്ടിമെതിച്ച്, അതിരു കവിഞ്ഞ് വിഭവങ്ങൾ ഉപയോഗിക്കുന്ന സംഹാരമൂർത്തിയെയല്ല, മറിച്ച് പ്രകൃതിയുടെ ഒരു ഉപാസകനും, പരിചാരകനുമായാണ് മനുഷ്യനെ ഇവിടെ ചിത്രീകരിക്കുന്നത്. നേരത്തേ നൽകിയ സ്വയംഭരണാവകാശം പ്രകൃതിയുടെ മേൽ തന്റെ മേൽക്കോയ്മ അടിച്ചേല്പിക്കുന്നതിനല്ല, പിന്നെയോ സംരക്ഷിച്ച് നിലനിർത്തുന്നതിനാണെന്ന് ഇതിലൂടെ ദൈവം കൂടുതൽ വ്യക്തമാക്കുകയും ചെയ്യുന്നു. തക്കസമയത്തു തീൻ കിട്ടേണ്ടതിനു സകല ചരാചരങ്ങളും ദൈവത്തെ കാത്തിരിക്കുന്നതു പോലെ (സങ്കീ 104:27) നമ്മേയും.



ജോൺബ്ലാക്കിനെ' പോലുള്ള പണ്ഡിതന്മാരുടെ അഭിപ്രായത്തിൽ ദൈവം മനുഷ്യനെ ശ്രദ്ധയോടെ കാക്കുന്നതുപോലെ മനുഷ്യൻ സഹ സൃഷ്ടിയിലെ ഏറ്റവും താഴ്ന്ന ജീവികളെപ്പോലും ഉത്തരവാദിത്വത്തോടെ പരിപാലിക്കണമെന്നാണിതിന്റെയർത്ഥം. 'ഡൊമിനിയൻ' (Dominion) എന്ന വാക്കിനു രണ്ടർത്ഥമുണ്ട്. പരമാധികാരവും, പരിപാലനവും. രണ്ടും കൂട്ടി വായിക്കുമ്പോഴാണ് ദൈവോദ്ദേശം യഥാർത്ഥത്തിൽ വ്യക്തമാക്കുന്നതെന്ന് ആധുനിക വേദശാസ്ത്ര പണ്ഡിതന്മാരും സമർത്ഥിക്കുന്നു. ഇതു മനസ്സിലാക്കുന്നതിന് ഒരു പുതിയ തിയോളജിയുടെ ആവശ്യമില്ല. ദൈവം തന്ന അധികാരത്തിലും, ദൈവത്തോടുള്ള അനുസരണത്തിലും സ്രഷ്ടാവിന്റെ ഹിതം ഗ്രഹിക്കുന്നതിനാവശ്യമായ തിരിച്ചറിവാണാവശ്യം എന്ന് 'പോപ്പ് ജോൺ പോൾ രണ്ടാമൻ അഭിപ്രായപ്പെടുന്നു.

5. മനുഷ്യൻ, ദൈവത്തിനുവേണ്ടി ഈ പരമാധികാരം ഉപയോഗിക്കുമ്പോൾ ദൈവത്തേപ്പോലെ നീതിയും, ദയവും, സഹാനുഭൂതിയും, പ്രകൃതമായുള്ള നമ്മുടെ എല്ലാ ബന്ധങ്ങളിലും പ്രതിഫലിക്കണം, മനുഷ്യബന്ധങ്ങളിലെ നീതിയെക്കുറിച്ചുള്ള പ്രശ്നങ്ങൾക്കു മാത്രമാണു സഭ ഇതുവരെ പ്രാധാന്യം കൊടുത്തത്. ഇക്കോജസ്റ്റിസ് (Ecojustice) എന്ന പദപ്രയോഗം ഇന്നു പ്രചാരത്തിലിരിക്കുന്നു. മനുഷ്യനും പ്രകൃതിയും തമ്മിലുള്ള നീതിയുടെ പ്രശ്നമാണിതു സൂചിപ്പിക്കുന്നത്, പ്രത്യേകിച്ചും വിഭവങ്ങൾ ഉപയോഗിച്ചു തീർക്കുന്നതിലും, സഹജീവികളോടു നാം കാണിക്കുന്ന ക്രൂരതയിലും. ലോകത്തിലെ പകുതിയോളം ജനങ്ങൾ പട്ടിണിയിലും ദാരിദ്ര്യത്തിലും കഴിയുമ്പോൾ വെറും പത്തു ശതമാനം മാത്രമുള്ള സമ്പന്നരാജ്യങ്ങളിലെ ജനങ്ങൾ ലോകത്തിൽ ഇന്നു ലഭ്യമായിരിക്കുന്ന വിഭവങ്ങളുടെയും ഊർജ്ജത്തിന്റെയും 80 ശതമാനം ഉപയോഗിച്ചു തീർക്കുന്നതിലെന്തു ന്യായീകരണമാണുള്ളത്?

പ്രകൃതിയിലെ വിഭവങ്ങൾക്കു പരിമിതികളുണ്ട്. മഹാത്മാഗാന്ധി പറഞ്ഞു: "എല്ലാവരുടേയും ആവശ്യത്തിനുള്ള വിഭവങ്ങൾ ഈ ഭൂമിയിൽതന്നെ ഉണ്ട്. എന്നാൽ ആരുടെയും അത്യാഗ്രഹത്തിന് ഈ വിഭവങ്ങൾ മതിയാവുകയില്ല". അനീതിയുടെ അടിസ്ഥാനം അത്യാഗ്രഹമാണ്. ആവശ്യത്തിൽ കൂടുതൽ വിഭവങ്ങൾ ഉപയോഗിക്കുന്നവർ മറ്റുള്ളവരുടെ അവകാശത്തിന്മേലാണു കൈ വയ്ക്കുന്നത് എന്ന് ഗാന്ധിജി വിശ്വസിച്ചു. പരിസ്ഥിതിയുടെ ശത്രു നമ്മിൽ തന്നെയുണ്ടെന്നാണിതിനർത്ഥം. എന്താണത്? നമ്മുടെ അത്യാഗ്രഹവും അതിൽ നിന്ന് ഉരുവാകുന്ന ചൂഷണ മനോഭാവവും. അതുകൊണ്ട് നാം അന്തമില്ലാത്ത വിധത്തിൽ പ്രകൃതിയിൽ നിന്നു വിഭവചൂഷണം നടത്തുന്നു. അങ്ങനെ ഒരുവിധത്തിലല്ലെങ്കിൽ മറ്റൊരു വിധത്തിൽ പ്രകൃതിയുമായി നാം മത്സരത്തിലാണ്. ആഗോളവൽക്കരണം ഈ മത്സരത്തിന്റെ ആക്കം കൂട്ടുന്നു. അതുകൊണ്ടാണ് 1999-ൽ യുണൈറ്റഡ് നേഷൻസ് ഡവലപ്പ്മെന്റ് പ്രോഗ്രാം (UNDP) പുറത്തിറക്കിയ ഹ്യൂമൻ ഡവലപ്പ്മെന്റ് റിപ്പോർട്ടിൽ (HRD, 1999) ആഗോളവത്ക്കരണത്തിന് ഒരു മനുഷ്യ മുഖം (Globalization with a human face) വേണമെന്നാവശ്യപ്പെട്ടത്. മീഖായുടെ ചോദ്യം ഇവിടെ പ്രസക്തമാണ്. "ന്യായം പ്രവർത്തിപ്പാനും,

ദയാതല്പരനായിരിപ്പാനും, ദൈവ സന്നിധിയിൽ താഴ്മയോടെ നടപ്പാനും അല്ലാതെ എന്താകുന്നു യഹോവ നമ്മോടു ചോദിക്കുന്നത്? (മീഖാ. 6:8). 21-ാം നൂറ്റാണ്ടിലെ സഭ ഉയർത്തിപ്പിടിക്കേണ്ട ഒരു വിഷയമാണിത്.

മനുഷ്യനും മനുഷ്യനും തമ്മിലുള്ള ബന്ധത്തിലെ അനീതി മനുഷ്യനും പ്രകൃതിയുമായുള്ള ബന്ധത്തെയും താറുമാറാക്കുന്നുവെന്നു ഹോശേയ 4:1-4 വാക്യങ്ങളിൽ വ്യക്തമാകുന്നു. "തന്മൂലം ഭൂമി ദുഃഖിക്കുന്നു. സകല നിവാസികളും, വയലിലെ മൃഗങ്ങളും, ആകാശത്തിലെ പറവകളും ക്ഷീണിച്ചുപോവുന്നു. സമുദ്രത്തിലെ മത്സ്യങ്ങളും ഇല്ലാതാകുന്നു." ഈ അനീതിയുടെ ഫലമായി ഭൂമി ദുഃഖിച്ചു വാടിപ്പോകുന്നു-ഭൂമി ശാപഗ്രസ്തമായി അതിൽ പാർക്കുന്നവർ ശിക്ഷ അനുഭവിക്കുന്നുവെന്ന് യെശയ്യാ പ്രവാചകനും (യെശ. 24:4-6) സാക്ഷീകരിക്കുന്നു. നീതി (Justice), സമാധാനം (Peace) സൃഷ്ടിയുടെ സമഗ്രത (Integrity of creation) എന്നിവ തമ്മിലുള്ള അഭേദ്യമായ ബന്ധം കണക്കിലെടുത്തുകൊണ്ടു സഭകളുടെ അഖില ലോക കൗൺസിൽ Justice, Peace and Integrity of Creation എന്നൊരു പഠന വിഭാഗം തന്നെ രൂപീകരിച്ചിട്ടുണ്ട്.

പ്രകൃതിയുടെ യജമാനൻ എന്ന ഉന്നത പദവി സ്വീകരിക്കുമ്പോൾ തന്നെ, സഹോദരൻ, സഹോദരി, പരിചാരകൻ, രക്ഷിതാവ് എന്നിങ്ങനെ പല റോളുകളിൽ അഭിനയിക്കുവാനുള്ള വലിയ വെല്ലുവിളിയാണു നാം ഏറ്റെടുക്കേണ്ടത്. 23-ാം സങ്കീർത്തനത്തിലെ ദയാലുവും, നീതിദായകനുമായ ഇടയപ്രഭുവിനെപ്പോലെ അത്യധികം സൗന്ദര്യബോധത്തോടും, അതിലുപരി ലാളിത്യത്തോടും കൂടി വേണം ഈ അധികാരം ഉപയോഗിക്കേണ്ടത്. പച്ചയായ പുല്പ്പുറം, സ്വസ്ഥതയുള്ള വെള്ളം, നീതിയുടെ പാതകൾ, ആശ്വാസത്തിന്റെ വടിയും കോലും, ആയുഷ്ക്കാലം പിന്തുടരുന്ന കരുണ, നിറഞ്ഞു കവിയുന്ന പാനപാത്രം.... എല്ലാം നല്ല ഇടയന്റെ ലക്ഷണങ്ങളാണ്. ജൈവ-അജൈവ വസ്തുക്കളെയെല്ലാം സംക്ഷിക്കാനുള്ള പ്രവചനപരമായ ഉടമ്പടിയാണ് പരമാധികാരം എന്നു പത്രിക സ്വീകരിക്കുകവഴി ദൈവവുമായി നാം ഒപ്പു വയ്ക്കുന്നത്. പരിസ്ഥിതിയുടെ പരിശുദ്ധൻ എന്നു മാർപാപ്പ നാമകരണം ചെയ്ത സെയിന്റ് ഫ്രാൻസിസ് ഓഫ് അസീസി അഭിസംബോധന ചെയ്തതുപോലെ എല്ലാ ജൈവ അജൈവ വസ്തുക്കളും നമ്മുടെ സഹോദരീ സഹോദരന്മാരാണ്. സ്നേഹബന്ധത്തിലധിഷ്ഠിതമായ വസുധൈവകുടുംബകം എന്ന ഭാരതീയ സങ്കല്പവും ഇവിടെ പൂരിതമാവുന്നു.




ഇക്കോളജി എന്ന വാക്കിന്റെ അർത്ഥവും കുടുംബം (Oikos=house) എന്നാണ്. "ലോകമേ തറവാട് തനിക്കീ ചെടികളും, പുൽകളും, പുഴുക്കളും കൂടി തൻ കുടുംബക്കാർ എന്നാണല്ലോ വള്ളത്തോളിന്റെ വരികളും. തൃക്കൈ തുറക്കുമ്പോൾ അവയ്ക്ക് നന്മകൊണ്ടു തൃപ്തി വരുന്നു എന്നു സങ്കീർത്തനക്കാരൻ (104:28) പാടിയതുപോലെ.

അവസാനമായി, മനുഷ്യനാണു പരിസ്ഥിതി പ്രശ്നങ്ങൾ സൃഷ്ടിച്ചത്. അതിൽ ടെക്നോളജി വഹിച്ച പങ്ക് ചെറുതൊന്നുമല്ല. പ്രകൃതിയെ മരുക്കി എടുക്കുന്നതിലും, അസംസ്കൃത പദാർത്ഥങ്ങളെ വിഭവങ്ങളാക്കി മാറ്റുന്നതിലും, പ്രകൃതി സംഭവങ്ങളെ വരുതിക്കു നിറുത്തി എല്ലാറ്റിനുംമേൽ ആധിപത്യം സ്ഥാപിക്കുന്നതിലും കാലാകാലങ്ങളിൽ മനുഷ്യൻ വികസിപ്പിച്ചെടുത്ത ശാസ്ത്ര സാങ്കേതിക വിദ്യകൾ അനന്യസാധാരണമായ പങ്കാണ് വഹിച്ചിട്ടുള്ളത്. പക്ഷേ, ടെക്നോളജിക്കു രണ്ടു വശങ്ങളുണ്ട്. അതുപയോഗിച്ചു മനുഷ്യന്റെ ദുരിതം വർദ്ധിപ്പിക്കുന്നതിനോ ലഘൂകരിക്കുന്നതിനോ കഴിയും. ആണവശക്തി ഉപയോഗിച്ച് ആറ്റംബോംബുണ്ടാക്കാനോ, രോഗാണുക്കളെ നശിപ്പിക്കുന്നതിനോ കഴിയുന്നതുപോലെ. ഇതിൽ ഏതാണു തെരഞ്ഞെടുക്കേണ്ടത് എന്നതു മനുഷ്യന്റെ സംസ്ക്കാരത്തെയും, ജീവിതശൈലിയേയും, ധാർമ്മിക മൂല്യങ്ങളേയും ആശ്രയിച്ചിരിക്കുന്നു. ചരിത്രപരമായി നോക്കിയാൽ ലോകത്തിലങ്ങിങ്ങായി ചിതറിക്കിടക്കുന്ന ചില ആദിവാസി സമൂഹങ്ങളൊഴികെ, ആധുനിക സമൂഹത്തിന്റെ സംസ്ക്കാരവും നീതിബോധവും പരിസ്ഥിതി സംരക്ഷണത്തിനനുകൂലമായിരുന്നില്ല. കഴിഞ്ഞ രണ്ടു നൂറ്റാണ്ടുകളിലായി വികസനത്തിനും, നിലനില്പിനും വേണ്ടി മനുഷ്യൻ പ്രകൃതിയുമായി ഒരു നിരന്തര സമരത്തിലേർപ്പെട്ടു. പ്രകൃതി നിയമങ്ങൾ വിസ്മരിക്കപ്പെട്ടു. സ്രഷ്ടാവ് കനിഞ്ഞനുഗ്രഹിച്ചു തന്ന സൂര്യപ്രകാശവും, വർഷപാതവും, ഫലഭൂയിഷ്ഠതയും അനുഭവിച്ച് പ്രകൃതിയെ ആശ്രയിച്ചു ജീവിച്ചപ്പോൾ പ്രകൃതിയുടെ തന്നെ ഒരു സന്താനമാണു താനെന്ന കാര്യം വിസ്മരിക്കപ്പെട്ടു. ടോംഡേലിനെയും, വെർനോൺ ഗിൽകാർട്ടറെയും (Tom Dale and Vernon Gill Carter) ഉദ്ധരിച്ചുകൊണ്ടു ഷുമാക്കർ[3] പറയുന്നു. "മനുഷ്യൻ പരിഷ്ക്കാരിയോ പ്രാകൃതനോ എന്തുമായിക്കൊള്ളട്ടെ അവൻ പ്രകൃതിയുടെ പൈതലാണ്. ഈ ഭൂമിയുടെമേൽ അവനു നൽകിയ പരമാധികാരം നിലനിർത്തണമെങ്കിൽ, അവന്റെ പ്രവൃത്തികളെല്ലാം പ്രകൃതി നിയമങ്ങൾക്കനുസൃതമായിരിക്കണം. ഈ നിയമങ്ങളെ മറികടക്കുമ്പോഴെല്ലാം അവന്റെ തന്നെ നിലനില്പിനെ സഹായിക്കുന്ന പരിസ്ഥിതിയെ നശിപ്പിക്കുകയും അതുവഴി അതിശീഘ്രം മാനവസംസ്ക്കാരത്തിന്റെ അന്ത്യം കുറിക്കുകയും ചെയ്യും."



1. John Black "The Dominion of Man: The Secret of Ecological Responsibility", 1970
2. John Paul II "Towards a True Ecology", 1981
3. E.F. Schumacher "Small is Beautiful", 1973

# ബൈബിൾപഠനം

ഫാ. ഒ.പി. വർഗീസ്, മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻകുരിശ്, കൊച്ചി-682 308

## റോമാലേഖനം 8,9,10

*ചോദ്യം*

1) ഒരു ശിക്ഷാവിധിയും ഇല്ലാത്തത് ആർക്കാണ്?

2) ആത്മാവിന്റെ ചിന്ത എന്തെല്ലാമാണ്?

3) ദൈവത്തെ പ്രസാദിപ്പിപ്പാൻ കഴിയാത്തത് ആർക്ക്?

4) ദൈവാത്മാവ് നടത്തുന്നവർ ആരാണ്?

5) ക്രിസ്തുവിനോടു കൂടെ തേജസ്കരിക്കപ്പെടുവാൻ നാം എന്തു ചെയ്യണം?

6) മനുഷ്യൻ മാത്രമല്ല സർവ്വ പ്രപഞ്ചവും രക്ഷാപദ്ധതിയിൽ ഉൾപ്പെട്ടിരിക്കുന്നു എന്നതിനു തെളിവായ വേദവാക്യം ഏത്?

7) 8:22-26 വരെയുള്ള ഭാഗത്ത് പറയുന്ന മൂന്ന് ഞരക്കങ്ങൾ ഏവ?

8) ക്രിസ്തു ഉയർത്തെഴുന്നേറ്റ് എവിടെയിരുന്നു നമുക്കു വേണ്ടി എന്തു ചെയ്യുന്നു എന്ന സ്പഷ്ടമാക്കുന്ന വേദവാക്യം എഴുതുക?

9) ദൈവത്തിന്റെ മക്കൾ എപ്രകാരം ജനിച്ചവരാകുന്നു?

10) സകലവും സാധിക്കുന്നത് ആരാലാണ്?

11) ഇസ്രായേലിന്റെ ഇന്നത്തെ അവസ്ഥയ്ക്കു കാരണമെന്ത്?

12) നീ രക്ഷിക്കപ്പെടാൻ എന്തു ചെയ്യണം?

## റോമാലേഖനം 5,6,7 അദ്ധ്യായങ്ങൾ

*ഉത്തരം*

1) ഷാലോം

2) കഷ്ടത സഹിഷ്ണുതയെയും സഹിഷ്ണുത സിദ്ധതയെ സിദ്ധത പ്രത്യാശയെയും ഉളവാക്കുന്നത് കൊണ്ട് (5:3)

3) ക്രിസ്തു (5:6)

4) ശത്രുക്കൾ ആയിരിക്കുമ്പോൾതന്നേ നമുക്ക് അവന്റെ പുത്രന്റെ മരണത്താൽ നിരപ്പ് ഉണ്ടായി (5:10)

5) 5: 20-6:4

6) നമ്മെ, മരിച്ചിട്ടു ജീവിക്കുന്നവരായും നമ്മുടെ അവയവങ്ങളെ നീതിയുടെ ആയുധങ്ങളായും ദൈവത്തിന് സമർപ്പിപ്പിൻ (6:13)

7) വിശുദ്ധീകരണവും അതിന്റെ അന്ത്യം നിത്യ ജീവനും ആകുന്നു. (6:22)

8) പാപത്തിന്റെ ശമ്പളം മരണമത്രേ. (6:23)

9) കല്പന വിശുദ്ധവും ന്യായവും നല്ലതും തന്നെ (7:12)

10) കർത്താവായ യേശു മുഖാന്തരം ദൈവം (7:25)

### *ഫെബ്രുവരി ലക്കം എല്ലാ ഉത്തരവും ശരിയാക്കിയവർ*

1. Aleyamma Paulose, Manalil, Wynadu. 673581
2. Susy Joseph, Parackal, Mallappally. 689585
3. Mathew Purackal, Niranam Central P.O. 689629
4. Sebna Dennis, Singapore.
5. Annamma Mathai, Netaji Road, Aluva. 683101
6. Mrs. Alice Abraham, Anthariathu, Coimbatore.
7. Yasmine George, Pauthaplackal, Aluva 683101



മനുഷ്യനും പ്രകൃതിയും തമ്മിലുള്ള ബന്ധത്തിലെ സുപ്രധാന ഘടകമായ "ഡൊമിനിയൻ" എന്ന ഭാവുകത്വത്തിന്റെ വിവിധ മാനങ്ങൾ കണ്ടെത്താൻ വേദപുസ്തകത്തിലെ പാരിസ്ഥിതിക ദർശനത്തെക്കുറിച്ചുള്ള അന്വേഷണം ഒരു ഗവേഷകന്റെ അർപ്പണബുദ്ധിയോടെ ഏറ്റെടുക്കേണ്ട ദൗത്യമാണ്. ഒന്നു തീർച്ചയാണ്: പ്രകൃതിയുടെ മടിത്തട്ടിൽ അരങ്ങേറിയ പരിണാമ പ്രക്രിയയിലൂടെ മനനം ചെയ്തെടുക്കപ്പെട്ട മനുഷ്യജാതി ജീവജാലങ്ങൾ തമ്മിലുള്ള പാരസ്പര്യത്തിൽ കോർത്ത മഹാശൃംഖലയിലെ കണ്ണിയായതിനാൽ പ്രകൃതിയുടെ ഭാഗം തന്നെ. അതു കൊണ്ടുതന്നെ പ്രകൃതിയുടെ താളലയങ്ങളിൽ അവൻ അലിഞ്ഞു ചേരുകയും, സന്തുലിതാവസ്ഥയിൽ പങ്കാളിയാകുകയും, ജൈവ മണ്ഡലത്തിലെ ദ്വൈകൃവുമായി താദാത്മ്യപ്പെടുകയും ചെയ്യുന്നു. പ്രകൃതിയുമായുള്ള നമ്മുടെ ബന്ധം അങ്ങനെ സഹകരണത്തിന്റെയും പങ്കുചേരലിന്റെയും ഐക്യത്തിന്റേതുമാകുമ്പോൾ ആധിപത്യത്തിനും മത്സരത്തിനും എന്താണു പ്രസക്തി? നിലനില്പിനുവേണ്ടിയുള്ള സഹകരണമാണ് എല്ലാ പ്രകൃതി ബന്ധങ്ങളിലും നിഴലിച്ച് നില്ക്കുന്നത്. എല്ലാ പ്രകൃതി നിയമങ്ങളും പ്രവർത്തിക്കുന്നത് ഭൂമിയുടെയും ജീവന്റെയും നിലനില്പിനെ ലക്ഷ്യമാക്കിയാണ്. ഈ നിയമങ്ങൾക്കെതിരാണ് മനുഷ്യന്റെ ആധിപത്യ ചിന്താഗതി എന്ന് വിശുദ്ധ ഗ്രന്ഥം സമർത്ഥിക്കുന്നു.

*(അടുത്തതിൽ "ഉത്തരവാദിത്വമുള്ള കാര്യവിചാരകത്വം")*

പാപം മൂലം അശുദ്ധരായ ദൈവമക്കൾ വിശുദ്ധരാകണമെന്നും അങ്ങനെ സ്വർഗ്ഗരാജ്യത്തിന് അവകാശികളാകണമെന്നും ദൈവം ആഗ്രഹിക്കുന്നു. അതിനു നാം എങ്ങനെ ദൈവത്തോടു സഹകരിച്ചു പ്രവർത്തിക്കണമെന്ന് പരിശോധിക്കാം.

വിശുദ്ധനായ ദൈവം സ്നേഹവും (1 യോഹന്നാൻ 4:8,16) വെളിച്ചവുമാകുന്നു.

“ദൈവം വെളിച്ചമാകുന്നു. അവനിൽ ഇരുട്ട് ഒട്ടുമില്ലെന്നുള്ളത് ഞങ്ങൾ അവനോട് കേട്ട് നിങ്ങളോട് അറിയിക്കുന്ന ദൂതാകുന്നു. (1 യോഹന്നാൻ 1:5)

**1. സൃഷ്ടിപ്പിലെ മനുഷ്യന്റെ വിശുദ്ധി.**

ദൈവത്തിന്റെ സ്വരൂപത്തിൽ മനുഷ്യനെ സൃഷ്ടിച്ചിരിക്കയാൽ മനുഷ്യൻ സൃഷ്ടിപ്പിൽ വിശുദ്ധനാണ്. “ഇങ്ങനെ ദൈവം തന്റെ സ്വരൂപത്തിൽ അവനെ സൃഷ്ടിച്ചു. ആണും പെണ്ണുമായി അവരെ സൃഷ്ടിച്ചു.” (ഉൽപത്തി 1:27) മനുഷ്യൻ തന്റെ സ്വാതന്ത്ര്യത്തെ ദുർവിനിയോഗം ചെയ്ത് പാപം ചെയ്തതിനാൽ, അവന്റെ സ്വാതന്ത്ര്യത്തെ ഹനിക്കാതെ, അവനെ പാപത്തിൽ നിന്ന് രക്ഷിക്കുവാൻ, പുത്രൻ തമ്പുരാൻ അവതാരം ചെയ്തു.

**2. ഇന്നത്തെ പാപാവസ്ഥ**

സകലരും പാപികളാണെന്ന് സങ്കീർത്തനക്കാരൻ പറയുന്നു. “എല്ലാവരും പിൻവാങ്ങി ഒരുപോലെ കൊള്ളരുതാത്തവരായിത്തീർന്നു. നന്മ ചെയ്യുന്നവനില്ല, ഒരുവൻ പോലുമില്ല.” (സങ്കീർത്തനങ്ങൾ 53:3) വി. പൗലോസ് പറയുന്നു “ചീത്തത്തരം, പൊട്ടച്ചൊൽ, കളിവാക്ക് ഇങ്ങനെ ചേർച്ചയല്ലാത്തത് ഒന്നുമരുത്. സ്തോത്രമത്രേ വേണ്ടത്. ദുർന്നടപ്പുകാരൻ, അശുദ്ധൻ, വിഗ്രഹാരാധിയായ ദ്രവ്യാഗ്രഹി, ഇവർക്കാർക്കും ക്രിസ്തുവിന്റേയും ദൈവത്തിന്റേയും രാജ്യത്തിൽ അവകാശമില്ലെന്ന് അറിയുന്നുവല്ലോ. (എഫേസ്യർ 5:4-5) മറ്റൊരു ഭാഗത്ത് അദ്ദേഹം പറയുന്നു. ജഡത്തിന്റെ പ്രവൃത്തികളോ ദുർന്നടപ്പ്, അശുദ്ധി, ദുഷ്കാമം, വിഗ്രഹാരാധന, ആഭിചാരം, പക, പിണക്കം, ജാരശങ്ക, കോപം, ശാഠ്യം, ദ്വന്ദ്വ പക്ഷം, ഭിന്നത, അസൂയ, മദ്യപാനം വെറിക്കൂത്ത്, എന്നിവ എന്ന് വെളിവാകുന്നു. ഈ വക പ്രവർത്തിക്കുന്നവർ ദൈവരാജ്യം അവകാശിക്കയില്ലെന്ന് മുമ്പെ പറഞ്ഞതു പോലെ ഇപ്പോഴും പറയുന്നു. (ഗലാത്യർ 5:19-21). കൊരിന്ത്യർക്കെഴുതിയ ഒന്നാം ലേഖനത്തിൽ വി. പൗലോസ് കുറെക്കൂടെ വിശദമായി പറയുന്നു. അന്യായം ചെയ്യുന്നവർ ദൈവരാജ്യം അവകാശമാക്കുകില്ലെന്ന് അറിയുന്നില്ലയോ? നിങ്ങളെത്തന്നെ വഞ്ചിക്കാതിരിപ്പിൻ. ദുർന്നടപ്പുകാർ, വിഗ്രഹാരാധികൾ, വ്യഭിചാരികൾ, സ്വയഭോഗികൾ, സ്വവർഗ്ഗ ഭോഗികൾ, കള്ളന്മാർ, അത്യാഗ്രഹികൾ, മദ്യപന്മാർ, വാവിഷ്ഠാണക്കാർ, പിടിച്ചുപറിക്കാർ, എന്നിവർ ദൈവരാജ്യം അവകാശമാക്കുകയില്ല. (1 കോരിന്ത്യർ 6: 9-10) (റോമർ 1: 24-32 കാണുക.) പ്രവൃത്തിയിൽ മാത്രമല്ല, ചിന്തയിലും നോട്ടത്തിലും സംസാരത്തിലും പാപരഹിതരായിരിക്കണമെന്നാണ് നമ്മുടെ കർത്താവ് പറയുന്നത്. “ഞാനോ നിങ്ങളോടു പറയുന്നത്, സഹോദരനോടു കോപിക്കുന്നവനെല്ലാം ന്യായ വിധിക്കു യോഗ്യനാകും സഹോദരനോടു നിസ്സാരാ എന്നു പറഞ്ഞാൽ, ന്യായാധിപ സഭയുടെ മുമ്പിൽ നിൽക്കേണ്ടി വരും. മൂഢാ എന്നു പറഞ്ഞാലോ അഗ്നി നരകത്തിനു യോഗ്യനാകും.” (വി. മത്തായി 5:22) “ഞാനോ നിങ്ങളോടു പറയുന്നത്: സ്ത്രീയെ മോഹിക്കേണ്ടതിന് അവളെ നോക്കുന്നവനെല്ലാം, ഹൃദയം കൊണ്ട് അവളോടു വ്യഭിചാരം ചെയ്തു പോയി.” (വി. മത്തായി 5:28) ജല പ്രളയത്തിൽ കൂടി പാപികളെ നശിപ്പിച്ചതും, സോദോം ഗോമോറയെ അഗ്നി ഇറക്കി നശിപ്പിച്ചതും ഇവിടെ സ്മരണീയമാണ്. നിനുവാ പട്ടണക്കാരെ മാനസാന്തരപ്പെടുത്തുന്നതിനായി യോനാ പ്രവാചകനെ അയച്ചതിന്റെ ഫലമായി അവർ മാനസാന്തരപ്പെട്ടതും, ശിക്ഷയിൽ നിന്നു രക്ഷപെട്ടതും ഇവിടെ സ്മരണീയമാണ്.

**3. മാനസാന്തരത്തിലുള്ള ആഹ്വാനം**

ഈ പാപാവസ്ഥയ്ക്കുള്ള പ്രതിവിധി മാനസാന്തരമാണ്. “എന്നാൽ ഇപ്പോഴെങ്കിലും നിങ്ങൾ പൂർണ്ണ ഹൃദയത്തോടും ഉപവാസത്തോടും കരച്ചിലോടും വിലാപത്തോടും കൂടെ എങ്കലേക്കു തിരിവിൻ എന്ന് യഹോവയുടെ അരുളപ്പാട്. വസ്ത്രങ്ങളെയല്ല ഹൃദയങ്ങളെതന്നെകീറി, നിങ്ങളുടെ ദൈവമായ യഹോവയുടെ അടുക്കലേക്ക് തിരിയുവിൻ. അവൻ കൃപയും കരുണയും ദീർഘ ക്ഷമയും മഹാ ദയയും ഉള്ളവനാകുന്നു. അവൻ അനർത്ഥത്തെക്കുറിച്ച്

**പാപം മൂലം അശുദ്ധരായ ദൈവമക്കൾ വിശുദ്ധരാകണമെന്നും അങ്ങനെ സ്വർഗ്ഗരാജ്യത്തിന് അവകാശികളാകണമെന്നും ദൈവം ആഗ്രഹിക്കുന്നു. അതിനു നാം എങ്ങനെ ദൈവത്തോടു സഹകരിച്ചു പ്രവർത്തിക്കണമെന്ന് പരിശോധിക്കാം.**

# “ഞാൻ വിശു
# നിങ്ങളും വിശുദ്ധ

അനുതപിക്കും." (യോവേൽ 2:12, 13)

**4. കർത്താവിൽകൂടിയല്ലാതെ പാപത്തെ ജയിക്കുക സാദ്ധ്യമല്ല.**

തിന്മയെ ജയിക്കുക അത്ര എളുപ്പമല്ല എന്ന് വി. പൗലോസ് പറയുന്നു. "ഞാൻ പ്രവർത്തിക്കുന്നതു ഞാൻ അറിയുന്നില്ല. ഞാൻ ഇഛിക്കുന്നതിനെയല്ല, പകെയ്ക്കുന്നതിനെ അത്രേ ചെയ്യുന്നത്. ഞാൻ ഇഛിക്കാത്തതിനെ ചെയ്യുന്നു എങ്കിലോ ന്യായപ്രമാണം നല്ലത് എന്ന് ഞാൻ സാക്ഷിക്കുന്നു. ആകയാൽ അതിനെ പ്രവർത്തിക്കുന്നതു ഞാനല്ല, എന്നിൽ വസിക്കുന്ന പാപമത്രെ. എന്നിൽ എന്നു വച്ചാൽ എന്റെ ജഡത്തിൽ നന്മ വസിക്കുന്നില്ല എന്ന് ഞാൻ അറിയുന്നു. നന്മ ചെയ്യാനുള്ള താൽപര്യം എന്നിലുണ്ട്, പ്രവർത്തിക്കുന്നതോ ഇല്ല. ഞാൻ ചെയ്‌വാൻ ഇഛിക്കുന്ന നന്മ ചെയ്യുന്നില്ലല്ലോ. ഇഛിക്കാത്ത തിന്മയത്രെ പ്രവർത്തിക്കുന്നത്. അയ്യോ ഞാൻ അരിഷ്ട മനുഷ്യൻ. ഈ മരണത്തിനധീനമായ ശരീരത്തിൽനിന്ന് എന്നെ ആർ വിടുവിക്കും? നമ്മുടെ കർത്താവായ യേശുക്രിസ്തു മുഖാന്തരം ഞാൻ ദൈവത്തിന് സ്തോത്രം ചെയ്യുന്നു. (റോമർ 7:15-25)

**5. ക്രിസ്തുവിൽ കൂടിയുള്ള ശുദ്ധീകരണം**

പാപത്തിന്റെ ബന്ധത്തിൽ നിന്ന് നമ്മെ രക്ഷിക്കുവാൻ കർത്താവിന് മാത്രമേ സാധിക്കയുള്ളു. "നിങ്ങൾക്ക ആദ്യമേ ദൈവം തന്റെ ദാസനായ യേശുവിനെ എഴുന്നേൽപ്പിച്ച്, ഓരോരുത്തനെ അവനവന്റെ അകൃത്യങ്ങളിൽനിന്ന് തിരിപ്പിക്കുന്നതിനാൽ നമ്മെ അനുഗ്രഹിക്കേണ്ടതിന് അവനെ നിയമിച്ചിരിക്കുന്നു." (അപ്പോ. പ്രവൃത്തി. 3:26)

**6. നമ്മുടെ കർത്തവ്യം**

പാപത്തിന്മേലുള്ള വിജയം ഉണ്ടാകേണ്ടതിന് നാം പാപത്തെ കുരിശിക്കണം. കർത്താവ് പറയുന്നു. "എന്നെ അനുഗമിപ്പാൻ ഒരുവൻ ഇഛിച്ചാൽ, ഇവൻ തന്നെത്താൻ നിഷേധിച്ച് നാൾ തോറും തന്റെ കുരിശെടുത്തു കൊണ്ട്, എന്നെ അനുഗമിക്കട്ടെ. (വി. ലൂക്കോസ് 9:23) പ്രായോഗിക ജീവിതത്തിൽ എങ്ങനെ സ്വയത്തെ കുരിശിക്കണമെന്നും, കർത്താവിനെ ഉൾക്കൊള്ളണമെന്നും വി.പൗലോസ് പറയുന്നു. ആകയാൽ ദുർന്നടപ്പ്, അശുദ്ധി, അതിരാഗം, ദുർമ്മോഹം, വിഗ്രഹാരാധനയായ ദ്രവ്യാഗ്രഹം, ഇങ്ങനെ ഭൂമിയിലുള്ള നിങ്ങളുടെ അവയവങ്ങളെ മരിപ്പിപ്പിൻ. അതുകൊണ്ട് ദൈവത്തിന്റെ വ്രതന്മാരും വിശുദ്ധരും പ്രിയരുമായി, മനസ്സലിവ്, ദയ, താഴ്മ, സൗമ്യത, ദീർഘക്ഷമ എന്നിവ ധരിച്ചുകൊണ്ട്, അന്യോന്യം പൊറുക്കുകയും ഒരുവനോട് ഒരുവന് വഴക്കുണ്ടായാൽ, തമ്മിൽ ക്ഷമിക്കുകയും ചെയ്‌വിൻ. എല്ലാറ്റിനും മീതെ സമ്പൂർണ്ണതയുടെ ബന്ധമായ സ്നേഹം ധരിക്കുവിൻ. ക്രിസ്തുവിന്റെ സമാധാനം നിങ്ങളുടെ ഹൃദയത്തിൽ വാഴട്ടെ. അതിന്നല്ലോ നിങ്ങൾ ഏക ശരീരമായി വിളിക്കപ്പെട്ടിരിക്കുന്നത് നന്ദിയുള്ളവരായും ഇരിപ്പിൻ." (കൊലോസ്യർ 3:5-15)

> **...ദ്ധനാകയാൽ**
> **...രായിരിപ്പിൻ."**
> **(1 പത്രോസ് 1:16)**
>
> *മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ*

**7. സ്നേഹത്തിന്റെ ആവശ്യം**

ഇങ്ങനെയുള്ള മാനസാന്തരത്തിലേക്കു നമ്മെ നയിക്കേണ്ടത് ക്രിസ്തുവിനോടുള്ള നമ്മുടെ സ്നേഹമാണ്. "ക്രിസ്തുവിന്റെ സ്നേഹം ഞങ്ങളെ നിർബന്ധിക്കുന്നു. എല്ലാവർക്കുംവേണ്ടി ഒരുവൻ മരിച്ചിരിക്കെ, എല്ലാവരും മരിച്ചു എന്നും ജീവിക്കുന്നവർ ഇനി തങ്ങൾക്കു വേണ്ടിയല്ല, തങ്ങൾക്കുവേണ്ടി മരിച്ചുയർത്തവനായിട്ട് തന്നേ ജീവിക്കേണ്ടതിന് അവൻ എല്ലാവർക്കും വേണ്ടി മരിച്ചു എന്നും ഞങ്ങൾ നിർണ്ണയിച്ചിരിക്കുന്നു." (2 കോരിന്ത്യർ 5:14,15)

സ്നേഹത്തിന്റെ ആധിക്യത്തിൽ സകല തിന്മകളേയും ജയിക്കുന്നത് വി. പൗലോസ് വർണ്ണിച്ചിരിക്കുന്നു: "ക്രിസ്തുവിന്റെ സ്നേഹത്തിൽ നിന്ന് നമ്മെ വേർതിരിക്കുന്നതാര്? കഷ്ടതയോ, സങ്കടമോ, ഉപദ്രവമോ, പട്ടിണിയോ, നഗ്നതയോ, ആപത്തോ, വാളോ? നാമോ, നമ്മെ സ്നേഹിച്ചവൻ മുഖാന്തിരം ഇതിലൊക്കെയും പൂർണ്ണ ജയം പ്രാപിക്കുന്നു. മരണത്തിനോ, ജീവനോ, ദൂതന്മാർക്കോ, വാഴ്ചകൾക്കോ, അധികാരങ്ങൾക്കോ, ഇപ്പോഴുള്ളതിനോ, ഉയരത്തിനോ, ആഴത്തിനോ മറ്റു യാതൊരു സൃഷ്ടിക്കോ, നമ്മുടെ കർത്താവായ യേശുക്രിസ്തുവിലുള്ള ദൈവ സ്നേഹത്തിൽ നിന്ന് നമ്മെ വേർപിരിക്കുവാൻ കഴികയില്ലെന്ന് ഞാൻ ഉറച്ചിരിക്കുന്നു." (റോമർ 8:35-39).

**8. നമ്മുടെ ജീവിത ലക്ഷ്യം.**

സകല മനുഷ്യരെയും സൃഷ്ടിച്ചിരിക്കുന്നത് ദൈവത്തിന്റെ വിശുദ്ധിയെ പ്രാപിക്കത്തവണ്ണമാണ്. ദൈവം തന്റെ സ്വരൂപത്തിൽ മനുഷ്യനെ സൃഷ്ടിച്ചു. ദൈവത്തിന്റെ സ്വരൂപത്തിൽ അവനെ സൃഷ്ടിച്ചു, ആണും പെണ്ണുമായി അവരെ സൃഷ്ടിച്ചു (ഉൽപത്തി 1:27) ഒന്നൊഴിയാതെ സകലരും ദൈവത്തിന്റെ സൽഗുണ പൂർണ്ണതയെ പ്രാപിക്കണമെന്ന് ദൈവം ആഗ്രഹിക്കുകയും ചെയ്യുന്നു. നമ്മുടെ കർത്താവു പറയുന്നു: "ആകയാൽ നിങ്ങളുടെ സ്വർഗസ്ഥനായ പിതാവ് സൽഗുണപൂർണ്ണനായിരിക്കുന്നതു പോലെ നിങ്ങളും സൽഗുണ പൂർണ്ണരാകുവിൻ." (വി. മത്തായി 5:48) ഇതിന്റെ അർത്ഥം യാതൊരു തിന്മയും അശ്ലേഷം ഇല്ലാത്ത നന്മയുടെ പൂർണ്ണതയാണ്. "ദൈവം വെളിച്ചമാകുന്നു. അവനിൽ ഇരുട്ട് ഒട്ടുമില്ലെന്നുള്ളത് ഞങ്ങൾ അവനോടു കേട്ട് നിങ്ങളോടു അറിയിക്കുന്ന ദൂതാകുന്നു. (1 യോഹന്നാൻ 1:5) ദൈവ മക്കൾ അതുപോലെ പ്രകാശം നിറഞ്ഞവരാകുമെന്ന് കർത്താവു പറയുന്നു. "അന്നു നീതിമാന്മാർ തങ്ങളുടെ പിതാവിന്റെ രാജ്യത്തിൽ സൂര്യനെപ്പോലെ പ്രകാശിക്കും (വി. മത്തായി 13:43) ഇതു തന്നെ വി. പൗലോസ് പറയുന്നു. "നാം എല്ലാവരും ആത്മാവാകുന്ന കർത്താവിന്റെ ദാനമായി തേജസ്സിന്മേൽ തേജസ്സു പ്രാപിച്ച് അതേ പ്രതിമയായി രൂപാന്തര

പ്പെടുന്നു. (2 കോരിന്ത്യർ 3:18) ഇതിന്റെ അർത്ഥം യേശു തമ്പുരാൻ നമ്മെ സ്നേഹിച്ചതു പോലെ നാം പരസ്പരം സ്നേഹിക്കുന്നവരായി തീരുമെന്നുള്ളതാണ്. "ഞാൻ നിങ്ങളെ സ്നേഹിച്ചതു പോലെ നിങ്ങളും തമ്മിൽ സ്നേഹിക്കണമെന്നാകുന്നു എന്റെ കൽപന." (വി. യോഹന്നാൻ 15:12).

**9. ദൈവത്തിന്റെ ഹൃദയ വേദന**

നാം പൂർണ്ണ വിശുദ്ധിയെ പ്രാപിക്കുമ്പോൾ മധുരമേറിയ മുന്തിരിങ്ങ കായിക്കുന്നവരെ പോലെയായി തീരുന്നു. നാം പാപത്തിലും അശുദ്ധിയിലും ആയിരിക്കുമ്പോൾ കാട്ടു മുന്തിരിങ്ങാ കായ്ക്കുന്നവരായി, തോട്ടത്തിന്റെ ഉടയവനെ ദുഃഖിപ്പിക്കുന്നവരായി തീരുന്നു. "എന്റെ പ്രിയതമന്ന് ഏറ്റവും ഫലവത്തായൊരു കുന്നിന്മേൽ ഒരു മുന്തിരിത്തോട്ടം ഉണ്ടായിരുന്നു. അവൻ അതിന് വേലി കെട്ടി, അതിലെ കല്ലു പെറുക്കിക്കളഞ്ഞു, അതിൽ നല്ല മുന്തിരി നട്ടു. നടുവിൽ ഒരു ഗോപുരം പണിതു, ഒരു ചക്കും ഇട്ടു. മുന്തിരിങ്ങാ കായ്ക്കുമെന്ന് അവൻ കാത്തിരുന്നു. കായ്ച്ചതോ കാട്ടു മുന്തിരിങ്ങാ അത്രെ. ആകയാൽ യറുശലേം നിവാസികളും യഹൂദ പുരുഷന്മാരും ആയുള്ളോരേ, എനിക്കും എന്റെ മുന്തിരിത്തോട്ടത്തിനും മദ്ധ്യേ വിധിപ്പിൻ. ഞാൻ മുന്തിരിത്തോട്ടത്തിൽ ചെയ്തിട്ടുള്ളതല്ലാതെ, ഇനി അതിൽ എന്തു ചെയ്‌വാനുള്ളു? മുന്തിരിങ്ങാ കായിക്കുമെന്ന് കാത്തിരുന്നാറെ അത് കാട്ടു മുന്തിരിങ്ങാ കായിച്ചതെന്ത്? (യെശയ്യാ 5:1–4) "സൈന്യങ്ങളുടെ യഹോവയുടെ മുന്തിരിത്തോട്ടം യിസ്രായേൽ ഗൃഹവും അവന്റെ മനോഹരമായ നടുതല യഹൂദ പുരുഷന്മാരും ആകുന്നു." (യെശയ്യാ 5:7)

**10. പരിശുദ്ധാത്മ സഹായത്തോടു കൂടെയുള്ള മാനസാന്തരം.**

മറ്റുള്ളവരെക്കാൾ നല്ലവരെന്ന് സ്വയം അഭിമാനിക്കുന്ന നാം പരീശൻ ദേവാലയത്തിൽ പോയി പ്രാർത്ഥിച്ചതു പോലെയല്ലേ? അ ചുങ്കക്കാരനെപ്പോലെ നമുക്കു പ്രാർത്ഥിപ്പാൻ കഴിയണം. "ചുങ്കക്കാരനോ ദൂരെ നിന്നു കൊണ്ടു സ്വർഗ്ഗത്തിലേക്കു നോക്കുവാൻ പോലും തുനിയാതെ, മാറത്തടിച്ച് ദൈവമേ, പാപിയായ എന്നോട് കരുണയുണ്ടാകണമേ എന്നു പറഞ്ഞു. അവൻ നീതീകരിക്കപ്പെട്ടവനായി വീട്ടിലേക്കു പോയി. മറ്റവൻ അങ്ങനെയല്ല." (വി. ലൂക്കോസ് 18:13,14) "പാപത്തെക്കുറിച്ചും നീതിയെക്കുറിച്ചും ന്യായ വിധിയെക്കുറിച്ചും ബോദ്ധ്യം വരുത്തുന്ന പരിശുദ്ധാത്മാവ്" (വി. യോഹന്നാൻ 16:8) നമുക്ക് പാപ ബോധവും മാനസാന്തരവും നൽകുന്നതിന് നാം പ്രാർത്ഥിക്കണം.

**11. എല്ലാ പാപങ്ങളിൽ നിന്നും വിടുതൽ പ്രാപിക്കണം**

എല്ലാ പാപങ്ങളിൽ നിന്നും വിടുതൽ പ്രാപിച്ചാലേ ആത്മീയ ആരോഗ്യം ഉണ്ടാകയുള്ളു. യഥാർത്ഥ വിശുദ്ധി അപ്പോഴാണുണ്ടാകുന്നത്. "ഒരുവൻ ന്യായപ്രമാണം മുഴുവൻ അനുസരിച്ചിട്ടും ഒന്നിൽ തെറ്റിയാൽ അവൻ സകലത്തിനും കുറ്റക്കാരനായിത്തീരുന്നു. നീ വ്യഭിചാരം ചെയ്യുന്നില്ലെങ്കിലും കൊല ചെയ്യുന്നു എങ്കിൽ, ന്യായ പ്രമാണം ലംഘിക്കുന്നവനായി ത്തീർന്നു." (വി. യാക്കോബ് 2: 10–11)

**12. സർവ്വാത്മനാ പ്രവർത്തിക്കണം.**

പൂർണ്ണ വിശുദ്ധി പ്രാപിക്കുന്നതിന് സർവ്വാത്മനാ പ്രവർത്തിക്കേണ്ടിയിരിക്കുന്നു. സ്നേഹത്തിൽ നിന്നല്ലാത്തതെല്ലാം പാപമാകുന്നു. "നിന്റെ ദൈവമായ കർത്താവിനെ പൂർണ്ണ ഹൃദയത്തോടും പൂർണ്ണ ആത്മാവോടും പൂർണ്ണ മനസ്സോടും കൂടെ സ്നേഹിക്കണം." (വി. മത്തായി 22:37) അതേ സമയത്ത് രക്ഷ എന്നത് ദൈവത്തിന്റെ ദാനവുമാണ്. "ഇഛിക്കയെന്നതും പ്രവർത്തിക്കയെന്നതും നിങ്ങളിൽ ദൈവമല്ലോ തിരുവുള്ളമുണ്ടായിട്ട് പ്രവർത്തിക്കുന്നത്?" (ഫിലിപ്പ്യർ 2:13)

**13. തുടർച്ചയായി പ്രവർത്തിച്ചു കൊണ്ടിരിക്കണം.**

വി. പൗലോസിനെപ്പോലെ നമ്മുടെ ജീവിതമാകുന്ന ഓട്ടം ദൈവാശ്രയത്തോടെ തുടർന്നുകൊണ്ടിരിക്കണം. "ലഭിച്ചു കഴിഞ്ഞു എന്നോ, തികഞ്ഞവനായി എന്നോ അല്ല, ഞാൻ ക്രിസ്തുയേശുവിനാൽ പിടിക്കപ്പെട്ടിരിക്കുന്നതിനാൽ, എനിക്കും അതു പിടിക്കാമോ എന്നു വച്ച് പിന്തുടരുന്നതേയുള്ളു. സഹോദരന്മാരേ, ഞാൻ പിടിച്ചിരിക്കുന്നു എന്ന് നിരൂപിക്കുന്നില്ല. ഒന്നു ഞാൻ ചെയ്യുന്നു. പിമ്പിലുള്ളത് മറന്നും, മുമ്പിലുള്ളതിന് ആഞ്ഞും കൊണ്ട്, ക്രിസ്തുയേശുവിൽ ദൈവത്തിന്റെ പരമ വിളിയുടെ വിരുതിനായി ലാക്കിലേക്ക് ഓടുന്നു." (ഫിലിപ്പ്യർ 3:12–14).

**14. കൂട്ടമായി പരിശ്രമിച്ചു കൊണ്ടിരിക്കണം.**

ഓരോ വ്യക്തിയും തനിച്ചല്ല ശുദ്ധീകരണം പ്രാപിക്കേണ്ടത്. വ്യക്തിപരവും കൂട്ടവുമായ ഒരു സംരംഭം ദൈവ കൃപയിൽ ആശ്രയിച്ച് നാം ചെയ്യേണ്ടിയിരിക്കുന്നു. നാം പരസ്പരം ഭാരങ്ങൾ വഹിക്കുകയും സ്വന്ത ഭാരം വഹിക്കുകയും ചെയ്യേണ്ടിയിരിക്കുന്നു. "തമ്മിൽ തമ്മിൽ ഭാരങ്ങളെ ചുമപ്പിൻ. ഇങ്ങനെ ക്രിസ്തുവിന്റെ ന്യായപ്രമാണം നിവർത്തിപ്പിൻ." (ഗലാത്യർ 6:2) "ഓരോരുത്തൻ താന്താന്റെ ചുമടു ചുമക്കുമല്ലൊ." (ഗലാത്യർ 6:5) എന്നു വി. പൗലോസ് പറയുന്നു.

**15. കർത്താവിന്റെ പ്രാർത്ഥന**

നമ്മുടെ കർത്താവ് നമ്മുടെ ശുദ്ധീകരണത്തിനായി സദാ പ്രാർത്ഥിക്കുന്നു. തന്റെ കുരിശുമരണത്തിന്റെ തലേ രാത്രിയിൽ താൻ ഇങ്ങനെ പ്രാർത്ഥിച്ചു. "നീ എനിക്കു തന്നതെല്ലാം നിന്റെ പക്കൽ നിന്നാകുന്നു എന്ന് അവർ ഇപ്പോൾ അറിഞ്ഞിരിക്കുന്നു. നീ എനിക്കു തന്ന വചനം, ഞാൻ അവർക്ക് കൊടുത്തു. അവർ അതു കൈക്കൊണ്ട്, ഞാൻ നിന്റെ അടുക്കൽനിന്ന് വന്നിരിക്കുന്നു എന്ന് സത്യമായിട്ട് അറിഞ്ഞും, നീ എന്നെ അയച്ചു എന്ന് വിശ്വസിച്ചുമിരിക്കുന്നു. ഞാൻ അവർക്കു വേണ്ടി അപേക്ഷിക്കുന്നു, ലോകത്തിനു വേണ്ടിയല്ല. നീ എനിക്കു തന്നിട്ടുള്ളവർ നിനക്കുള്ളവർ ആക. കൊണ്ട്, അവർക്കു വേണ്ടിയത്രേ ഞാൻ അപേക്ഷിക്കുന്നത്. എന്റേത് എല്ലാം നിന്റേതും നിന്റേതു എല്ലാം എന്റേതുമാകുന്നു. ഞാൻ അവരിൽ മഹത്വപ്പെട്ടുമിരിക്കുന്നു. ഇനി ഞാൻ ലോകത്തിൽ ഇരിക്കുന്നില്ല; ഇവരോ ലോകത്തിൽ ഇരിക്കുന്നു. ഞാൻ നിന്റെ അടുക്കൽ വരുന്നു. പരിശുദ്ധ പിതാവേ, അവർ നമ്മെപ്പോലെ ഒന്നാകേണ്ടതിന് നീ എനിക്ക് തന്നിരിക്കുന്ന നിന്റെ നാമത്തിൽ അവരെ കാത്തു കൊള്ളണമെ. അവരോടുകൂടെ ഇരുന്നപ്പോൾ ഞാൻ അവരെ, നീ എനിക്ക് തന്നിരിക്കുന്ന നിന്റെ നാമത്തിൽ കാത്തു കൊണ്ടിരുന്നു ഞാൻ അവരെ സൂക്ഷിച്ചു. തിരുവെഴുത്തിനു നിവൃത്തി വരേണ്ടതിന്

ശേഷം 23–ാം പേജിൽ

# വിശ്വാസത്തിന്റെ നായകൻ -പുത്തൻകാവിൽ തിരുമേനി



***ജോജി ചെങ്ങോട്ടാൽ***

മലങ്കര സഭയ്ക്കുവേണ്ടി അക്ഷീണം പോരാടുകയും, എന്റെ ദൈവം, എന്റെ സഭ, എന്ന സന്ദേശം തെക്കു മുതൽ വടക്കുവരെയും പ്രസംഗിച്ചു നടക്കുകയും വിശ്വാസികളെ പ്രബോധിപ്പിച്ചും സഭയ്ക്കു വേണ്ടി, കൈകൊണ്ടും വാക്കുകൾകൊണ്ടും കഠിനാധ്യാനം ചെയ്ത പുത്തൻ കാവിൽ കൊച്ചു തിരുമേനി എന്നറിയപ്പെട്ടിരുന്ന പുത്തൻകാവ് കിഴക്കെ തലയ്ക്കൽ ഗീവറുഗീസ് മാർ പീലക്സീനോസ് എന്ന അത്യുജ്വല പ്രതിഭ സ്വസ്ഥതയുടെ ലോകത്തേക്ക് പറന്ന് പോയിട്ട് 50 വർഷം തികയുന്നു.

മുപ്പത്തിമൂന്നാമത്തെ വയസ്സിൽ മേൽപട്ടസ്ഥാനത്തേക്ക് ഉയർത്തുമ്പോൾ പ്രായകുറവുമൂലം സ്നേഹപൂർവ്വം എല്ലാവരും പുത്തൻ കാവിൽ കൊച്ചുതിരുമേനി എന്നാണ് വിളിച്ചു വന്നിരുന്നത്. കിഴക്കെ തലയ്ക്കൽ കുടുംബത്തിലെ 41–ാം തലമുറയിലെ അഞ്ചാമത്തെ മേൽ പട്ടക്കാരനാണ് മാർ പീലക്സീനോസ്.

യുവാക്കളെ സഭാസേവന സന്നദ്ധരാക്കുന്നതിൽകൂടി മാത്രമേ സഭയ്ക്കു ശക്തമായ അടിത്തറ പാകുവാൻ സാധിക്കുകയുള്ളു എന്നു മനസ്സിലാക്കിയ തിരുമേനി സഭാസേവന സന്നദ്ധരാക്കിയ സഭാ ശുശ്രൂഷകർ അനവധിയാണത്രേ. കാലം ചെയ്ത ദാനിയേൽ മാർ പീലക്സിനോസ്, ഫീലിപ്പോസ് മാർ യൗസേബിയോസ്, കുറിയാക്കോസ് മാർ ക്ലീമീസ്. തോമസ് മാർ അത്താനാസിയോസ് എന്നിങ്ങനെ നീളുന്ന ശിഷ്യഗണങ്ങൾ തുമ്പമൺ ഭദ്രാസനത്തിൽ നിന്ന് അനേകം വൈദികരെ സഭയ്ക്കു ലഭിച്ചതിന്റെ പ്രചോദനം പുത്തൻകാവിൽ തിരുമേനിയാണ്.

ആശയപരമായി വൻ അഭിപ്രായ വ്യത്യാസം നിലനിർത്തിയവരുമായും കൊച്ചുതിരുമേനി നല്ല സൗഹൃദം പുലർത്തിയിരുന്നു. സ്നേഹം കൊണ്ട് ശത്രുവിനെയും കീഴടക്കുന്ന ജീവിത മാതൃകയായിരുന്നു. ഇതിന് ഉദാഹരണമായി. ബഥനിയുടെ മാർ ഇവാനിയോസ് തിരുമേനി. ശവസംസ്ക്കാര ശുശ്രൂഷയിൽ പങ്കെടുക്കുകയും ചെയ്തിരുന്നു. തിരുവനന്തപുരത്ത് കൂടിയ അനുശോചന യോഗത്തിൽ പറഞ്ഞത് ഇപ്രകാരമാണ്. പുത്തൻ കാവിൽ തിരുമേനി എന്റെ വാൽസല്യ ശിഷ്യനാണ് ഞങ്ങൾ തമ്മിൽ ആശയപരമായി വ്യത്യാസമുണ്ടെങ്കിലും കൊച്ചുതിരുമേനി മലങ്കര സഭയിലെ മഹാപുരുഷനായിരുന്നു.

കുന്നംകുളം പ്രസംഗത്തിൽ കൊച്ചുതിരുമേനി തന്നെ പറയുന്നു. ഞാൻ ഒരു ദിവസം മാർ യൂലിയോസു ബാവായുടെ അടുക്കൽ പോയിരുന്നു. നാമും അദ്ദേഹവും തമ്മിൽ വലിയ അടുപ്പമാണ്. നാം മഞ്ഞനിക്കരയിൽ പോയാൽ അദ്ദേഹം നമുക്ക് കാപ്പി തരും. മറ്റാർക്കും കിട്ടിയില്ലെങ്കിലും നമുക്കു കണിശമാ അദ്ദേഹം ബഥേലിലും വരാറുണ്ട്.

സഭയ്ക്കുവേണ്ടി തെക്കു മുതൽ വടക്കു വരെയും പ്രസംഗയോഗങ്ങൾ സംഘടിപ്പിക്കുകയും തികച്ചും ലളിതമായ ഭാഷയിൽ സഭയുടെ ചരിത്രവും വിശ്വാസവും പഠിപ്പിക്കയും ചെയ്തിരുന്ന തിരുമേനി സഭയ്ക്കുവേണ്ടി കഠിനാധ്വാനം ചെയ്യാനും മറന്നില്ല. കൂടം കൊണ്ട് കല്ല് തല്ലിപൊട്ടിച്ചും തൂമ്പാകൊണ്ട് മണ്ണിനോട് മല്ലടിച്ചും, തിരക്കുള്ള ബസ്സുകളിൽ കയറി തെക്കു മുതൽ വടക്കു വരെയും സഞ്ചരിച്ചും സഭയുടെ ഉന്നതിക്കു വേണ്ടി പ്രവർത്തിച്ച വ്യക്തിയെ സഭാ മക്കൾക്ക് എങ്ങനെ മറക്കാൻ സാധിക്കും. ഒരു വശത്ത് സഭയ്ക്കു വേണ്ടി ചുറുചുറുക്കോടെ പ്രവർത്തിച്ചിരുന്നെങ്കിലും അതനുസരിച്ച് ആരോഗ്യവും വഷളായി ക്കൊണ്ടിരുന്നു. പ്രമേഹവും, ഹൃദ്രോഗവും വകവെയ്ക്കാതെയാണ് ഈ ഓട്ടം ഓടിയതെന്ന് നാം മനസ്സിലാക്കണം.

അവസാന നാളുകൾ അടുത്തുവരുന്നതായി തിരുമേനിക്ക് നല്ല ബോധ്യമുണ്ടായിരുന്നു. കുന്നം കുളത്തെ പ്രസംഗത്തിൽ ഇങ്ങനെ പറഞ്ഞു. "ഇന്ന് സഭയിൽ പ്രവർത്തനം നടത്തുന്നവരിൽ പ്രായം ചെന്നവർക്കും ഞാനും നാളെയോ മറ്റെന്നാളോ മരിച്ചു പോകും. അക്ഷരാർത്ഥത്തിൽ അത് സംഭവിച്ചു.

സഭയുടെ ഒരു സാമൂഹിക പരിഷ്കർത്താവായി കൊച്ചുതിരുമേനിയെ വിശേഷിപ്പിക്കാം. പുത്തൻകാവ് മെത്രാപ്പോലിത്തൻ ഹൈസ്ക്കൂൾ, പത്തനംതിട്ട കാതോലിക്കേറ്റ് ഹൈസ്ക്കൂൾ എന്നിവ തിരുമേനിയുടെ കാഴ്ചപാടുകൾ വ്യക്തമാക്കുന്നു. പത്തനംതിട്ട കോളേജ് എന്ന ആശയവുമായി നീങ്ങിയ തിരുമേനിക്ക് അത് പൂർത്തിയാക്കുന്നതിനുള്ള അവസരം ലഭിച്ചില്ല.

പള്ളിപെരുനാളുകൾ ബഹളമയമാക്കുന്നതിനെ എതിർത്ത തിരുമേനിയുടെ ഭരണനൈപുണ്യം പ്രത്യേകം പ്രസ്താവിക്കേണ്ടതാണ്. വൈദികർക്ക് ആദ്യമായി ശമ്പള പദ്ധതി ആവിഷ്കരിച്ച് സഭയിൽ ആദ്യമായി സ്ഥലമാറ്റവും പെൻഷനും നടപ്പിലാക്കി. നിരവധി പള്ളികളുടെ വികാരി സ്ഥാനം ഒരാൾ തന്നെ വഹിക്കുന്നത് നിർത്തലാക്കി. ഓരോ വർഷവും തെരഞ്ഞെടുപ്പു പൊതുയോഗം കൂടി ഇടവക ഭരണസമതിയെ തെരെഞ്ഞെടുക്കുന്ന രീതി നടപ്പിലാക്കി ഇതിനു മുൻപ് ആജീവനാന്ത ട്രസ്റ്റി സ്ഥാനം നിലനിന്നിരുന്നു. ആദ്ധ്യാത്മിക സംഘടനകൾക്ക് കൂടുതൽ ശക്തി പകരുന്നതിനായി ഇടവകതലത്തിൽ ശക്തമായി ബാലികാ ബാല സമാജങ്ങൾ സംഘടിപ്പിച്ചതും തിരുമേനിയാണ്.

പുത്തൻകാവിൽ തിരുമേനിയുടെ വി. കുർബ്ബാന പി.സി. അലക്സാണ്ടർ ഇങ്ങനെ വിവരിക്കുന്നു.

പുത്തൻ കാവിൽ തിരുമേനിയുടെ വി. കുർബ്ബാനയിൽ സംബന്ധിക്കുമ്പോൾ ലഭ്യമായ ആത്മ സന്തോഷം പറഞ്ഞറിയിക്കുവാൻ പ്രയാസമാണ്. വി. കുർബ്ബാന ചെല്ലുമ്പോൾ അസാധാരണമായ ആത്മശക്തിയിൽ നിറയുമായിരുന്നു. സുറിയാനിയിലും മലയാളത്തിലുമുള്ള പ്രൊമിയോൻ വായന പ്രത്യേക താളത്തിലും ലയത്തിലുമാണ്. വി. കുർബ്ബാനയിൽ കൈകൾ ആഘോഷിച്ചു മാലാഖമാരുടെ സ്തുതിപ്പുകൾ ചൊല്ലുമ്പോൾ മാലാഖമാർ ചിറകടിച്ച് ത്രോണോസിൽ പറന്നിറങ്ങുന്നതായി തോന്നു മാലാഖമാർ മദ്ബഹായിൽ ചുറ്റി തിരിയുന്ന പ്രതീതിയാണ്. ഈ പ്രാർത്ഥന തീരരുതേ എന്ന് എല്ലാവരും ആഗ്രഹിച്ചു പോകും.

# മലങ്കര കത്തോലിക്കാ സഭാ മഹാജൂബിലി - പുനരൈക്യ സപ്തതി: ചില അനുബന്ധ ചിന്തകൾ

(തുടർച്ച...)

*ഫാ. ഡോ. ജോൺ പണിക്കർ*

**മലങ്കരസഭയേക്കുറിച്ച് പറഞ്ഞിരിക്കുന്നത്**

ആദ്യമേ മുതൽ പതിനാറാം നൂറ്റാണ്ടു വരെ ഭാരതസഭയും പേർഷ്യായിലെ കൽദായ സഭ വഴി റോമിലെ സാർവ്വത്രിക സഭയുമായി ബന്ധപ്പെട്ടിരുന്നു എന്നത് ഒരു ചരിത്ര യാഥാർത്ഥ്യമായി പരിഗണിക്കുവാൻ മലങ്കര സഭയ്ക്ക് കഴിയുകയില്ല. മലങ്കര സഭയുടെ ചരിത്രത്തിൽ പതിനാറാം നൂറ്റാണ്ടു വരെ സഭയ്ക്ക് ആകെയുണ്ടായിരുന്ന ബന്ധം പേർഷ്യായിലെ സഭയോടായിരുന്നു. ഈ സമയ പരിധിയിൽ ഭാരതം സന്ദർശിച്ച ചില വിദേശ വ്യക്തികളുടെ കാര്യം ഇവിടെ വിസ്മരിക്കുന്നില്ല. പക്ഷേ അവർക്ക് സഭാ ജീവിതവുമായി യാതൊരു ബന്ധവും ഇല്ലായിരുന്നു. പതിനാറാം നൂറ്റാണ്ടു വരെ മലങ്കര സഭ ആത്മീയ ആവശ്യങ്ങൾക്കു വേണ്ടി പേർഷ്യൻ സഭയുടെ മെത്രാന്മാരെ സ്വീകരിച്ചിരുന്നു. സഭയുടെ ഭരണപരമായ കാര്യങ്ങൾ നിർവഹിച്ചിരുന്നത് കേരളീയരായ അർക്കദയാക്കോൻമാരായിരുന്നു. പേർഷ്യൻസഭ എ.ഡി. 431-നു ശേഷം മറ്റെല്ലാസഭകളുമായുള്ള ബന്ധത്തിൽ നിന്നു വേറിട്ട് നിൽക്കുന്ന സഭയാണെന്നുള്ളത് മുന്നമേ പ്രസ്താവിച്ചിട്ടുള്ളതാണ്. പേർഷ്യയിലെ കൽദായ കത്തോലിക്കാസഭ റോമാക്കാരുടെ യൂണിയാറ്റു പ്രസ്ഥാനത്തിന്റെ ഫലമായി ഉണ്ടായതാണ്. അതിനാൽ ഭാരതസഭ ക്രിസ്താബ്ദത്തിന്റെ ആദ്യ ശതകം മുതൽ പേർഷ്യായിലെ കൽദായ സഭ വഴി റോമിലെ സാർവ്വത്രീക സഭയുമായി ബന്ധപ്പെട്ടു എന്നത് അടിസ്ഥാന രഹിതമായ ചിന്താഗതിയാണ്.

വാസ്തവത്തിൽ ഭാരതസഭയും റോമാസഭയും തമ്മിൽ ബന്ധപ്പെടുന്നത് 1498-നു ശേഷമുള്ള പോർച്ചുഗീസ് റോമൻ കത്തോലിക്കാ 'മിഷണറി' മാരുടെ വരവോടുകൂടിയാണ് മിന്നുന്നതെല്ലാം പൊന്നാണെന്ന് മനോഭാവമുണ്ടായിരുന്ന മലങ്കര സഭയുടെ മക്കൾക്ക് മിഷണറിമാരുടെ കൗശലമോ ലക്ഷ്യമോ പെട്ടെന്ന് മനസ്സിലായില്ല. അതിന്റെ ഫലമായി 1599-ൽ റോമൻ കത്തോലിക്കാ മെത്രാനായിരുന്ന മെനസിസ് വിളിച്ചു കൂട്ടിയ ഉദയം പേരൂർ സുന്നഹദോസിനോട് കൂടി മലങ്കര സഭയുടെ സർവ്വതും റോമാക്കാർക്ക് അടിയറ വെക്കേണ്ടി വന്നു. ലത്തീൻവൽക്കരണത്തിലും പാശ്ചാത്യവത്ക്കരണത്തിലും തളർന്നുപോയ പൗരസ്ത്യ സ്വഭാവമുള്ള മലങ്കരസഭയുടെ മക്കൾ 1653 ലെ കൂനൻ കുരിശ് സത്യത്തോടുകൂടി തങ്ങളുടെ മേൽ ഉണ്ടായിരുന്ന റോമാനുകത്തെ തകർത്തെറിഞ്ഞു. പക്ഷേ ഈ വിജയത്തിന് അധികം ആയുസ്സുണ്ടായിരുന്നില്ല. കൂനൻ കുരിശ് സത്യത്തിനുശേഷം മാർപാപ്പാ പോർട്ടുഗീസ് മിഷണറിമാരെ തിരിച്ചു വിളിക്കുകയും പകരം കർമ്മലീത്ത മിഷണറിമാരെ മലങ്കരയിലേക്ക് അയയ്ക്കുകയും ചെയ്തു. അവരുടെ പ്രവർത്തനങ്ങളിൽ ആകൃഷ്ടരായി മലങ്കരയിലെ മാർത്തോമ്മാ ക്രിസ്ത്യാനികളിൽ ഒരു വിഭാഗം വീണ്ടും റോമസഭയുടെ ആധിപത്യത്തിൻ കീഴിലായി. ഇതാണ് മലങ്കരസഭയിലെ ഒന്നാമത്തെ "പുനരൈക്യം" എന്ന യൂണിയാറ്റിസം. ഇതിന്റെ വികസിത രൂപമാണ് ഇന്നത്തെ സിറോ മലബാർ റോമൻ കത്തോലിക്കാ സഭ.

**സ്വന്ത സഭയിലെ വ്യവഹാരങ്ങൾ തീർക്കുവാൻ ശ്രമിക്കാതെ മറ്റൊരു വിദേശ സഭയുടെ ആധിപത്യത്തിൽ കീഴിൽ പോകുമ്പോൾ ലഭിക്കുന്ന സുഖവും സ്വാതന്ത്ര്യവും ക്രിസ്തീയമാണെന്ന് ചിന്തിക്കുവാൻ പ്രയാസമാണ്.**

റോമൻ കത്തോലിക്കാ സഭയിലേക്ക് പോകാതെ നിന്നവരുടെ ആഗ്രഹം, പൗരസ്ത്യ സുറിയാനി സഭയായ പേർഷ്യൻ സഭയുമായുള്ള ബന്ധം വീണ്ടെടുത്ത് പുനഃസ്ഥാപിക്കുവാനായിരുന്നു. എന്നാൽ അത് സാധ്യമാകാതെ വന്നപ്പോൾ അതിനോട് സാമ്യമുള്ള അന്ത്യോഖ്യൻ സുറിയാനിക്കാരുമായി അവർക്കു ബന്ധം സ്ഥാപിക്കേണ്ടതായി വന്നു. റോമൻ കത്തോലിക്കരായി മാറിയവരോടുള്ള പക തീർക്കലായിരുന്നു ഇതിന്റെ പിന്നിലെ പ്രധാന മാനദണ്ഡം. സഭാ സമൂഹത്തെ അതിന്റെ പരമ്പരാഗതമായ പൗരസ്ത്യ സുറിയാനി സഭാവ്യക്തിത്വത്തിലും ഭരണ സമ്പ്രദായത്തിലും ശക്തീകരിക്കാൻ കഴിയുമല്ലോ എന്ന ചിന്തയും അവർക്കുണ്ടായിരുന്നിരിക്കാം. പക്ഷെ, റോമാ നുകത്തിന്റെ കീഴിൽ പോയവരെപ്പോലെതന്നെ അന്ത്യോഖ്യാ സുറിയാനി നുകത്തിന്റെ കീഴിലേക്ക് ഈ കൂട്ടരും കാലക്രമേണ ആനയിക്കപ്പെട്ടു. ഇതിൽ നിന്നും സ്വാതന്ത്ര്യം പ്രാപിക്കുന്നതിനു വേണ്ടിയുള്ള വ്യവഹാരങ്ങളാണ് ഇന്ന് സഭയിലുള്ളത്. "പുനരൈക്യ" സപ്തതി സ്മരണികയിലും പത്രമാധ്യമങ്ങളിൽ വന്ന ലേഖനങ്ങളിലും ഈ കൂട്ടരെ മാതൃസഭയുടെ പഴയ രീതികൾ വിട്ടുപോയ "പുത്തൻ കൂറുകാർ" എന്നും വിശേഷിപ്പിക്കുന്നുണ്ട്. യഥാർത്ഥത്തിൽ ആരാണ് പഴയ കൂറുകാർ എന്നും ആരാണ് പുതിയ കൂറുകാർ എന്നും വായനക്കാർ തീരുമാനിക്കുക.

റോമൻ കത്തോലിക്കാ സഭയുടെ ☞☞

20-ാം പേജിൽ നിന്നു തുടർച്ച.....

ആ നാശയോഗ്യനല്ലാതെ, അവരിൽ ആരും നശിച്ചു പോയിട്ടില്ല. ഇപ്പോഴോ ഞാൻ നിന്റെ അടുക്കൽ വരുന്നു. എന്റെ സന്തോഷം അവരിൽ പൂർണ്ണമാകേണ്ടതിന് ഇതു ലോകത്തിൽവച്ച് സംസാരിക്കുന്നു. ഞാൻ അവർക്കു നിന്റ വചനം കൊടുത്തുമിരിക്കുന്നു. ഞാൻ ലൗകികനല്ലാത്തതു പോലെ അവരും ലൗകികന്മാരല്ലായ്കകൊണ്ട് ലോകം അവരെ പകച്ചു. അവരെ ലോകത്തിൽ നിന്ന് എടുക്കണമെന്നല്ലാ, ദുഷ്ടന്റെ കൈയിൽ അകപ്പെടാതവണ്ണം അവരെ കാത്തു കൊള്ളണമെന്നത്രെ ഞാൻ അപേക്ഷിക്കുന്നത്. ഞാൻ ലൗകീകനല്ലാത്തതു പോലെ അവരും ലൗകീകന്മാരല്ല. സത്യത്താൽ അവരെ വിശുദ്ധീകരിക്കേണമെ. നിന്റെ വചനം സത്യമാകുന്നു. നീ എന്നെ ലോകത്തിലേക്ക് അയച്ചതു പോലെ ഞാൻ അവരെയും ലോകത്തിലേക്ക് അയച്ചിരിക്കുന്നു.

അവരും സാക്ഷാൽ വിശുദ്ധീകരിക്കപ്പെട്ടവർ ആകേണ്ടതിന്, ഞാൻ അവർക്കു വേണ്ടി എന്നെത്തന്നെ വിശുദ്ധീകരിക്കുന്നു. ഇവർക്കു വേണ്ടി മാത്രമല്ല, ഇവരുടെ വചനത്താൽ എന്നിൽ വിശ്വസിപ്പാനിരിക്കുന്നവർക്കു വേണ്ടിയും ഞാൻ അപേക്ഷിക്കുന്നു." (വി. യോഹന്നാൻ 17:7-20)

**16. അവസാനത്തോളം നാം പ്രവർത്തിച്ചു കൊണ്ടിരിക്കണം**

ശുദ്ധീകരണം അവസാനത്തോളം ഉണ്ടായിരിക്കേണ്ട പ്രക്രിയയാണ്. അവസാനത്തോളം സഹിച്ചു നിൽക്കുന്നവർ രക്ഷിക്കപ്പെടും (വി. മർക്കോസ് 13:13) എന്നു കർത്താവു പറയുന്നു. "ഒരിക്കൽ പ്രകാശനം ലഭിച്ചിട്ട്, സ്വർഗ്ഗീയ ദാനം ആസ്വദിക്കുകയും പരിശുദ്ധാത്മാവിനെ പ്രാപിക്കുകയും, ദൈവത്തിന്റെ നല്ല വചനവും, വരുവാനുള്ള ലോകത്തിന്റെ ശക്തിയും ആസ്വദിക്കുകയും ചെയ്തവർ പിന്മാറിയപ്പോയാൽ, തങ്ങൾക്കു തന്നെ ദൈവ പുത്രനെ വീണ്ടും കുരിശിക്കുന്നവരും, അവനു ലോകാപവാദം വരുത്തുന്നവരുമാകകൊണ്ട്, അവരെ പിന്നെയും മാനസാന്തരത്തിലേക്ക് പുതുക്കുവാൻ കഴിവുള്ളതല്ല." (എബ്രായർ 6:4-6) എന്ന് എബ്രായ ലേഖന കർത്താവു പറയുന്നു. ഏതെങ്കിലും ഒരു ദിവസം ആത്മീയ അനുഭൂതി ഉണ്ടായെന്നും, പിന്നെ പാപമൊന്നും ചെയ്തിട്ടില്ലെന്നും പറയുവർ യാഥാർത്ഥ്യങ്ങളെ വിസ്മരിക്കുന്നവരാകുന്നു. സ്വർഗ്ഗസ്ഥ പിതാവിനെപ്പോലെയുള്ള സൽഗുണ പൂർണ്ണത പ്രാപിക്കുന്നതുവരെയും വീണ്ടും നമ്മെത്തന്നെ കുരിശിക്കുകയും പുതുക്കിക്കൊണ്ടിരിക്കുകയും ചെയ്യേണ്ടിയിരിക്കുന്നു.

**17. ഉറച്ച വിശ്വാസം വേണം.**

ഈ ലോകത്തിൽ ഈ വിശുദ്ധീകരണം ഒന്നും നടക്കുന്നതല്ലെന്ന് പൊതുവെ ഒരു സംസാരമുണ്ട്. ഈ അവിശ്വാസമാണ് ഏറ്റവും കൂടുതൽ ദോഷം ചെയ്യുന്നത്. നമ്മുടെ കർത്താവു പറയുന്നു: "വിശ്വസിക്കുന്നവനു സകലവും കഴിയും (വി. മർക്കോസ് 9:23) "വിശ്വസിച്ചാൽ നീ ദൈവത്തിന്റെ മഹത്വം കാണുമെന്ന് ഞാൻ നിന്നോടു പറഞ്ഞില്ലയോ? (വി. യോഹന്നാൻ 11:40) എന്നു കർത്താവു മാർത്തയോടു ചോദിച്ചു. "എന്റെ അടുക്കൽ വരുന്നവനെ ഞാൻ ഒരുനാളും തള്ളിക്കളകയില്ല" എന്നും (വി. യോഹന്നാൻ 6:37) കർത്താവ് ഉറപ്പായി കൽപ്പിക്കുന്നു. ആകാശവും ഭൂമിയും ഒഴിഞ്ഞു പോകും. എന്റെ വചനങ്ങളോ ഒഴിഞ്ഞു പോകയില്ല. (വി. മത്തായി 24:35) എന്നും താൻ അരുളി ചെയ്തിരിക്കുന്നു.

**18. സമാപനം**

"ഹൃദയ ശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ, അവർ ദൈവത്തെ കാണും." (വി. മത്തായി 5:8) എന്ന് കർത്താവു പറയുന്നു. ഹൃദയ ശുദ്ധിയുള്ളവർ കലർപ്പില്ലാത്ത ദൈവ സ്നേഹത്തിലും ആത്മാവിന്റെ ഫലത്തിലും നിറയും. "ആത്മാവിന്റെ ഫലമോ, സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയജയം."(ഗലാത്യർ 5:22-23) നമ്മുടെ സ്വന്തം ശുദ്ധീകരണത്തിനും ലോകം മുഴുവന്റേയും ശുദ്ധീകരണത്തിനുമായി നമുക്ക് പരിശ്രമിക്കാം.





യൂണിയറ്റ് പ്രസ്ഥാനത്തിന്റെ രണ്ടാമത്തെ സൃഷ്ടിയാണ് 1930-ൽ മലങ്കരസഭയിൽ ഉണ്ടായത്. സഭകൾ തമ്മിലുള്ള ഐക്യ സംഭാഷണങ്ങൾക്ക് വേണ്ടി ഓർത്തഡോക്സ് സഭ നിയോഗിച്ച മാർ ഈവാനിയോസും, മാർ തെയോഫിലോസുമൊക്കെ തങ്ങളുടെ സ്വാതന്ത്ര്യം റോമാ സഭയ്ക്ക് അടിയറവച്ച് റോമാ സഭയുടെ വിശ്വാസം സ്വീകരിച്ച സംഭവമാണ് രണ്ടാമത്തെ പുനരൈക്യം എന്നറിയപ്പെടുന്ന യൂണിയാറ്റു പ്രസ്ഥാനം. ഓർത്തഡോക്സ് സഭയുടെ വ്യവഹാരങ്ങളും മറ്റുമാണ് ഇതിന് പ്രധാന കാരണമായി എടുത്ത് കാട്ടിയിരിക്കുന്നത്. സ്വന്ത സഭയിലെ വ്യവഹാരങ്ങൾ തീർക്കുവാൻ ശ്രമിക്കാതെ മറ്റൊരു വിദേശ സഭയുടെ ആധിപത്യത്തിൽ കീഴിൽ പോകുമ്പോൾ ലഭിക്കുന്ന സുഖവും സ്വാതന്ത്ര്യവും ക്രിസ്തീയമാണെന്ന് ചിന്തിക്കുവാൻ പ്രയാസമാണ്.

## മലങ്കര സഭയിലെ കക്ഷി വഴക്കുകളും വ്യവഹാരങ്ങളും

മലങ്കര സഭയിലെ കക്ഷി വഴക്കുകളും വ്യവഹാരങ്ങളും പുനരൈക്യ സപ്തതി ആഘോഷങ്ങളുടെ ഒരു പ്രധാന വിഷയമായിരുന്നു. ഇത് മലങ്കര സഭാ വിശ്വാസികൾ കാര്യമായി ചിന്തിക്കേണ്ട വിഷയമാണ്. മലങ്കര സഭയുടെ തനിമ നിലനിർത്തുവാൻ വേണ്ടി 16-ാം നൂറ്റാണ്ടു മുതൽ ആരംഭിച്ച വ്യവഹാരങ്ങളുടെ പിൻതുടർച്ചയാണ് ഇന്നും സഭയെ കാർന്നു തിന്നുന്നത്. തനിമ നിലനിർത്തുവാൻ ആഗ്രഹമില്ലാത്തവരും അമിതമായ മോഹമുള്ളവരുമൊക്കെ വിദേശികളുടെ മേൽക്കോയ്മയുടെ കീഴിൽ തലവെച്ചു കൊടുത്തത് ഈ സഭയുടെ ചരിത്രത്തിന്റെ ഭാഗമാണ്. ഇനി ഇത് തുടർന്ന് പോകുന്നത് സഭയ്ക്ക് ഗുണകരമാണോ എന്ന് ചിന്തിക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നു. സഭയുടെ ലക്ഷ്യം നല്ലാതാണെങ്കിലും വിശ്വാസികളും അക്രൈസ്തവരും തുടങ്ങി എല്ലാവരുടെയും മുമ്പാകെ സഭയ്ക്ക് സാക്ഷ്യം നഷ്ടപ്പെട്ടിരിക്കുന്നു. അതു കൊണ്ട് തന്നെ വ്യവഹാരങ്ങൾക്കും കലഹങ്ങൾക്കും അറുതി വരുത്തി, പൗരാണിക ശ്രേഷ്ഠതയുടെ തനിമ നിലനിർത്താൻ നമ്മുടെ സഭയ്ക്ക് കഴിയട്ടേ എന്ന് നമുക്ക് പ്രാർത്ഥിക്കാം.

●



## മരുഭൂമിയിലെ നീരുറവ മർത്തമറിയംസമാജം ഭവന ധനസഹായം നൽകി.

45 വയസിൽ താഴെയുള്ള വിധവകൾക്കായി മരുഭൂമിയിലെ നീരുറവ, സിൽവർ ജൂബിലി വർഷമായ 2000 ൽ 12 പേർക്ക് ഭവന ധനസഹായമായി 35,000/-രൂപാ വീതം നൽകുവാൻ സഹായിച്ചു. ജീവകാരുണ്യ പ്രവർത്തനങ്ങളിൽ മുൻപന്തിയിൽ നിൽക്കുന്ന മലങ്കര ഓർത്തഡോക്സ് സഭയിലെ സെന്റ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ ഈവർഷം അനുവദിച്ച 5 വീടുകൾക്കു പുറമേയാണിത്. അട്ടപ്പാടിയിൽ പണികഴിപ്പിച്ച ആശുപത്രിയുടെ പ്രവർത്തനങ്ങൾ ഭംഗിയായി നടക്കുന്നു. അതിന്റെ അത്യാവശ്യ ചെലവുകൾക്കായി 1,20,000/ സഹായം ചെയ്തു. സ്വന്തമായൊരു ബൈബിൾ എന്നുള്ള പരസ്യം കൊടുത്തതിൻ പ്രകാരം അപേക്ഷിച്ച എല്ലാവർക്കും ഓരോ ബൈബിൾ വിതരണം ചെയ്തു. കൂടാതെ 31 പേർക്ക് തയ്യൽമെഷിനും, 277 പേർക്ക് ചികിൽസാ ധനസഹായമായി 6,13,250/- രൂപയും വിദ്യാഭ്യാസ സഹായമായി 74 പേർക്കായി 85,475/-രൂപയും സഭാ സ്ഥാപനങ്ങൾക്ക് വിവിധങ്ങളായി 2 ലക്ഷം രൂപായും ഉൾപ്പെടെ 25 ലക്ഷം രൂപയുടെ ജീവകാരുണ്യ പ്രവർത്തനങ്ങൾ 2000 ൽ ചെയ്യുവാൻ സാധിച്ചതായി വൈസ്പ്രസിഡണ്ട് രാജു ജോർജ്ജ് അറിയിച്ചു.

## വാഴൂർ ഡിസ്ട്രിക്ട് അദ്ധ്യാപക സമ്മേളനം

വാഴൂർ ഡിസ്ട്രിക്ട് സണ്ടേസ്കൂൾ അദ്ധ്യാപകരുടെ ഏകദിന സമ്മേളനം വാഴൂർ സെന്റ് പോൾസ് ഹൈസ്കൂളിൽ കൂടി. റവ ഫാ. റ്റി. ജെ. ജോഷ്വാ (ഡയറക്ടർ ജനറൽ) റവ ഫാ. ഫിലിപ്പോസ് വേണാട്ട് എന്നിവർ ബൈബിൾ ക്ലാസ്സെടുത്തു. റവ. ഫാ. മാത്യു വർഗീസ്, റവ. ഫാ. അലക്സി മാത്യു,വ. ഫാ. എ.വി. വറുഗീസ് ആറ്റുപുറം എന്നിവർ ചർച്ചാ വിഷയം അവതരിപ്പിച്ചു. റവ. ഫാ. റ്റി. കെ. ജോർജ്ജ്, റവ. ഫാ പി. എം. മാണി, റവ. ഫാ. എം.കെ. ഫിലിപ്പ്, എന്നിവർ നേതൃത്വം നൽകി. ഈ ഡിസ്ട്രിക്ടിൽ നിന്നും സണ്ടേസ്കൂൾ രംഗത്തെ ദീർഘ കാല സേവനത്തിന് അംഗീകാരം ലഭിച്ച സർവ്വ ശ്രീ വി. റ്റി. മത്തായി , എം. സി. നൈനാൻ, സി. ഇ. കുരുവിള, വി.റ്റി. കുര്യാക്കോസ്, ഏബ്രഹാം ചാക്കോ സി.സി. മത്തായി, സി.കെ. ജോൺ എന്നിവരെയും വിജ്ഞാനിയായി തെരഞ്ഞെടുക്കപ്പെട്ട കുമാരി അന്ന വർഗീസിനെയും അനുമോദിച്ചുകൊണ്ട് റവ. ഫാ. എം. റ്റി. കുര്യൻ, ശ്രീ സി. യു. മാത്യു എന്നിവർ പ്രസംഗിച്ചു. മത്സരവിജയികൾക്കുള്ള സമ്മാനദാനവും അംഗീകാരം ലഭിച്ചവർക്കുള്ള പാരിതോഷികങ്ങളും റവഫാ.റ്റിജെ. ജോഷ്വാ നല്കി.

2001-2004 ലേയ്ക്ക് ഡിസ്ട്രിക്ട് ഇൻസ്പെക്ടറായി ശ്രീ. വി.റ്റി. കുര്യാക്കോസിനെയും (കങ്ങഴ) അദ്ധ്യാപക പ്രതിനിധിയായി ശ്രീ എം.കെ. കുര്യാക്കോസിനെയും (നെടുമാവ്) ഐകകണ്ഠ്യേന തെരഞ്ഞെടുത്തു.

## നിർധനരായ പ്രമേഹരോഗികൾക്കു വേണ്ടി HAH ബർത്തിലോമിയോ I എൻഡോവ്മെന്റ് ഫണ്ട്

പരിശുദ്ധ എക്യുമെനിക്കൽ പാത്രിയർക്കീസ് ബർത്തലോമിയോ I മലങ്കര സഭ സന്ദർശിച്ചതിന്റെ സ്മരണ നിലനിർത്തുന്നതിനായി നിർദ്ധനരായ പ്രമേഹ രോഗികൾക്ക് സൗജന്യ ചികിത്സ ലഭ്യമാക്കുന്നതിന് പരുമല സെന്റ് ഗ്രീഗോറിയോസ് മിഷൻ ആശുപത്രിയിൽ ആരംഭിച്ച പദ്ധതിയാണ് HAH ബർത്തലോമിയോ I എൻഡോവ്മെന്റ് ഫണ്ട്.

പരുമല സെമിനാരി അങ്കണത്തിൽ 2000-നവംബർ മാസം 15-ാം തീയതി നടന്ന HAH ബാർത്തിലോമിയോ I സ്വീകരണ സമ്മേളനത്തിൽ പ്രസ്തുത പദ്ധതിക്ക് നാന്ദി കുറിച്ചു. പരിശുദ്ധ കാതോലിക്കാ ബാവായുടെ മഹനീയ സാന്നിദ്ധ്യത്തിൽ മുത്തൂറ്റ് ശ്രീ. റോയ് എം മാത്യുവിൽ നിന്ന് 25,000/- രൂപ സ്വീകരിച്ചുകൊണ്ട് HAH ബർത്തലോമിയോ I പദ്ധതിയുടെ ഉദ്ഘാടനം നിർവഹിച്ചു. തന്റെ കേരള സന്ദർശനത്തോടനുബന്ധിച്ച് ഇപ്രകാരം ഒരു ജീവകാരുണ്യ പ്രവർത്തനം ആരംഭിച്ചതിൽ പരിശുദ്ധ തിരുമേനി സന്തോഷം പ്രകടിപ്പിക്കുകയും പദ്ധതിയുടെ വിജയത്തിനായി എല്ലാവരും ആത്മാർത്ഥമായി പ്രവർത്തിക്കണമെന്ന് ഉദ്ബോധിപ്പിക്കുകയും ചെയ്തു.

ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് വളരെയധികം പ്രാധാന്യം നൽകേണ്ടത് ഈ കാലഘട്ടത്തിന്റെ ആവശ്യകത ആണെന്ന് പരിശുദ്ധ കാതോലിക്കാ ബാവ അഭിപ്രായപ്പെട്ടു. എൻഡോവ്മെന്റ് തുക പരുമല സെന്റ് ഗ്രിഗോറിയോസ് മിഷൻ ആശുപത്രി ഡയറക്ടർ ഡോ. പി.സി. കോരുതിനെ ഏല്പിച്ചുകൊണ്ട് സംസാരിക്കുകയായിരുന്നു അഭിവന്ദ്യ തിരുമേനി.

എൻഡോവ്മെന്റ് ഫണ്ടായി ലഭിച്ചുകൊണ്ടിരിക്കുന്ന ചെറുതും വലുതുമായ തുകകൾ സമാഹരിച്ച് ബാങ്കിൽ നിക്ഷേപിച്ച് ആ തുകയുടെ പലിശയാണ് ചികിത്സാചെലവിനായി വിനിയോഗിക്കുന്നത്. യാതൊരു കാരണവശാലും ചികിത്സാ ചെലവുകൾ പണമായി നൽകുന്നതല്ല. പാവപ്പെട്ട രോഗികളെ ഈ ആശുപത്രിയിലെ ഡോക്ടർ പരിശോധിക്കുന്നതും അതിനുശേഷം പേര് രജിസ്റ്റർ ചെയ്യുന്നതുമാണ്. പിന്നീട് അവർക്ക് ഇവിടെ നിന്നും സൗജന്യമായി ഇൻസുലിൻ കൊടുക്കുന്നതാണ്.

ഈ ജീവകാരുണ്യ പ്രവർത്തനത്തിൽ പങ്കാളിയാകുവാൻ ആഗ്രഹിക്കുന്നവർക്ക് സംഭാവനകൾ പണമായോ മരുന്നായോ നൽകാവുന്നതാണ്.

സംഭാവനകൾ ബർത്തിലോമിയോ HAH എൻഡോവ്മെന്റ് ഫണ്ട്, C/o എക്സിക്യൂട്ടീവ് ആഫീസർ, സെന്റ് ഗ്രീഗോറിയോസ് മിഷൻ ഹോസ്പിറ്റൽ പരുമല പി.ഒ. മാന്നാർ, പത്തനംതിട്ട ജില്ല, എന്ന വിലാസത്തിൽ ചെക്ക്/ഡി.ഡി. അയയ്ക്കുക.

# ഞായർദിന ചിന്തകൾ

ഫാ. ജോസഫ് സാമുവേൽ കറുകയിൽ



**യഹൂദന്മാരെ ഭയന്ന് വാതിൽ അടച്ച് അതിനുള്ളിലായിരുന്നു ശിഷ്യന്മാർ. പക്ഷെ വാതിൽ അടച്ചതുകൊണ്ട് ഭയം മാറുന്നില്ല. പുറമെയുള്ള പലതും ഭദ്രമാക്കിയതുകൊണ്ടുമാത്രം ഭയം മാറി സമാധാനം ലഭിക്കുന്നില്ല. നാം ഇന്ന് പുറമെയുള്ള പലതും ഭദ്രമാക്കുന്നു എന്നാൽ സമാധാനം എവിടെ?**

**പുതുഞായറാഴ്ച**
**ഏപ്രിൽ 22**
**വി. യോഹന്നാൻ 20:19-31**

യേശു ക്രിസ്തുവിന്റെ ഉയർപ്പിനുശേഷം യേശു ശിഷ്യന്മാർക്കു പ്രത്യക്ഷപ്പെടുന്ന രംഗമാണ് ഇന്നത്തെ വേദവായന. യഹൂദന്മാരെ ഭയന്ന് വാതിൽ അടച്ച് ഇരിക്കുന്നവരുടെ മധ്യത്തിലേക്കു കടന്നു ചെന്ന് അവരോടു സംസാരിക്കുകയും പാപമോചനാധികാരം നൽകുകയും ചെയ്യുന്നു. കർതൃശിഷ്യരിൽ ഒരുവനായ തോമാശ്ലീഹാ അക്കൂട്ടത്തിൽ ഇല്ലായിരുന്നു. എന്നാൽ മറ്റു ശിഷ്യന്മാർ കണ്ട ഉത്ഥിതനായ കർത്താവിനെ തനിക്കും കാണണമെന്ന ചിന്താഗതിക്കാരനായ തോമസിനു വേണ്ടി യേശു എട്ടു ദിവസം കഴിഞ്ഞ് വീണ്ടും പ്രത്യക്ഷനാവുകയും അവന്റെ കൈയും വിലാപ്പുറവും കാട്ടുകയും തോമാശ്ലീഹാ വിശ്വാസ പ്രഖ്യാപനം നടത്തുകയും ചെയ്യുന്നതാണ് ഇന്നത്തെ ചിന്താവിഷയം.

**1. വാതിൽ അടച്ചാലും മാറാത്തഭയം**

യഹൂദന്മാരെ ഭയന്ന് വാതിൽ അടച്ച് അതിനുള്ളിലായിരുന്നു ശിഷ്യന്മാർ. പക്ഷെ വാതിൽ അടച്ചതുകൊണ്ട് ഭയം മാറുന്നില്ല. പുറമെയുള്ള പലതും ഭദ്രമാക്കിയതുകൊണ്ടുമാത്രം ഭയം മാറി സമാധാനം ലഭിക്കുന്നില്ല. നാം ഇന്ന് പുറമെയുള്ള പലതും ഭദ്രമാക്കുന്നു എന്നാൽ സമാധാനം എവിടെ? സമാധാനം എന്താണ്? പണമല്ല സമാധാനം, ആരോഗ്യമല്ല, സ്ഥാനമാനങ്ങളല്ല സമാധാനം. ഇതൊക്കെയായിരുന്നെങ്കിൽ ഏറ്റവും വലിയ ധനവാൻ ഏറ്റം സമാധാനം അനുഭവിക്കുമായിരുന്നു. ദൈവസാന്നിദ്ധ്യമാണ് സമാധാനം. യേശു അവരുടെയിടയിൽ വന്ന് നിങ്ങൾക്കു സമാധാനം എന്നു പറഞ്ഞു. വേദനയുണ്ട്, പ്രശ്നങ്ങൾ ഉണ്ട്, പക്ഷെ യേശു സാന്നിധ്യമാണ് സമാധാനം. പുറം എത്രഭദ്രമാക്കിയാലും സമാധാനം ലഭ്യമല്ല എന്നോർക്കുക.

**2. കൈയും വിലാപ്പുറവും കണ്ടപ്പോൾ സന്തോഷിച്ച ശിഷ്യന്മാർ**

കൈയും വിലാപ്പുറവും കാണിച്ചപ്പോൾ വേദനയും ഭയവും നിരാശയുമായി കഴിഞ്ഞ ശിഷ്യന്മാർ സന്തോഷ ഭരിതരായി. അവന്റെ കൈയും വിലാപ്പുറവും രക്ഷയുടെ പ്രതീകങ്ങളാണ്. സാഹചര്യങ്ങൾക്കപ്പുറമായ സന്തോഷം ഉളവാക്കുന്നതാണ് രക്ഷകന്റെ തിരുമുറിവുകൾ ഏറ്റ കരം. വേദനിക്കുന്ന, പരിതപിക്കുന്ന, നിരാശയിലായിരിക്കുന്നവൻ ക്രൂശിനെയും അവന്റെ മുറിവുകളെയും ധ്യാനിക്കുക. അപ്പോൾ ഹൃദയം സന്തോഷിക്കും. "രക്ഷിതാവിനെ കാൺക പാപി".

**3. വിശ്വാസ വീരനാം തോമസ്**

കർതൃ ശിഷ്യന്മാർക്ക് പ്രത്യക്ഷപ്പെട്ട ആദ്യ സന്ദർഭത്തിൽ തോമസ് അവരോടൊപ്പം ഇല്ലായിരുന്നു: തങ്ങൾ കർത്താ



വിനെ കണ്ടു എന്ന് അറിയിച്ചപ്പോൾ അവനെ തനിക്കും കാണണം എന്ന തോമാശ്ലീഹായുടെ ആഗ്രഹം കണ്ട് തോമസ് വിശ്വാസക്കുറവുള്ള ഒരാളായി ചിലർ ചിത്രീകരിക്കാറുണ്ട്, എന്നാൽ മാർതോമാശ്ലീഹായുടെ ഈ ആഗ്രഹം തികച്ചും അർത്ഥപൂർണ്ണമായിരുന്നുവെന്നു



ഞായർദിന ചിന്തകൾ

കാണാം. കാരണം, മറ്റു ശിഷ്യന്മാർ യേശുവിനെ കണ്ടതു കൊണ്ടു തന്നെയാണ് വിശ്വസിച്ചത്. അവനെ തനിക്കും കാണണം അല്ലെങ്കിൽ തോമാശ്ലീഹാ യേശുവിന്റെ മഹിമകണ്ട സാക്ഷിയാകുന്നതിനു പകരം മറ്റു ശിഷ്യന്മാർ കണ്ടതിന്റെ രണ്ടാം സാക്ഷിയാകുമായിരുന്നു. മറ്റു ശിഷ്യന്മാർ പലരും യേശു യെറുശലേമിലേക്കു പോകുവാൻ ഭാവിച്ചപ്പോൾ, മരണം അവിടെ പതിയിരിക്കുന്നതിനാൽ അവിടേക്കു പോകുന്നതിനു യേശുവിനെത്തന്നെ വിലക്കിയപ്പോൾ ദിദിമൊസ് എന്ന തോമസ് ധീരമായ നേതൃത്വം ഏറ്റെടുത്തുകൊണ്ട് പറയുന്നു "അവനോടുകൂടെ മരിക്കേണ്ടതിന് നമുക്കും പോകാം" യോഹന്നാൻ 11:16

#### 4. ഭയം പൂണ്ട ശിഷ്യന്മാർ മുറിക്കുള്ളിൽ, ഭയരഹിതനായി തോമസ് പുറത്ത്.

ആദ്യത്തെ പ്രത്യക്ഷതയിൽ തോമസ് മുറിക്കുള്ളിൽ ഇല്ലായിരുന്നതിനാൽ തോമസിന് എന്തോ കുറവുള്ളതായി ചിലർ കരുതുന്നുണ്ടാവാം. എന്നാൽ ദൈവ വചനം സൂക്ഷ്മമായി ശ്രദ്ധിച്ചാൽ അതും തോമാശ്ലീഹായുടെ ശ്രേഷ്ഠതയാണ് കാട്ടുന്നതെന്നു കാണാം. അതായത് ശിഷ്യന്മാർ മുറിയിൽ ഒന്നിച്ചുകൂടിയത് പ്രാർത്ഥിക്കാനല്ല പിന്നെയോ യഹൂദന്മാരെ ഭയന്ന് വാതിൽ അടച്ച് ഇരുന്നതാണ്. യേശു അവരെ ധൈര്യപ്പെടുത്താനായി വന്നതാണ്. എന്നാൽ യഹൂദന്മാരെ ഭയം ഇല്ലാത്തതിനാൽ വാതിൽ അടച്ച് ഇരിക്കാൻ തോമസ് കൂടെയില്ലായിരുന്നു. അത് തോമാശ്ലീഹായുടെ ശ്രേഷ്ഠതയാണ് കാട്ടുന്നത്. അവൻ പറഞ്ഞല്ലോ അവനോടുകൂടെ മരിക്കാൻ നമുക്കും പോകാം എന്ന്.

#### 5. യേശു കർത്താവും ദൈവവുമെന്ന്, ഏറ്റുപറഞ്ഞ തോമാശ്ലീഹാ.

യേശു എന്റെ കർത്താവും എന്റെ ദൈവവും എന്ന് ഏറ്റു പറഞ്ഞ വിശ്വാസവീരനാണ് തോമസ്. തോമസ് യേശുവിനെ കണ്ടില്ലായിരുന്നെങ്കിൽ എന്റെ ദൈവവും എന്റെ രക്ഷിതാവും എന്ന് പറവാൻ ഒരു പക്ഷെ പൂർണ്ണമായി കഴികയില്ലായിരുന്നു. തന്റെ സ്വന്ത അനുഭവത്തിൽ നിന്നുള്ള ഈ ഏറ്റു പറച്ചിൽ ആണ് പൂർണ്ണസമർപ്പണത്തിലേക്കു നയിച്ചത്.

### ഏപ്രിൽ 29
### പുതുഞായറാഴ്ചക്കു ശേഷം ഒന്നാം ഞായർ
### വി. യോഹന്നാൻ 21:1-14

യേശുക്രിസ്തുവിന്റെ ഉയർപ്പിനുശേഷം ശിഷ്യന്മാർക്ക് മൂന്നാമതു പ്രത്യക്ഷപ്പെടുന്നതു തിബര്യാസ് കടൽക്കരയിൽ വെച്ചാണ്. ശീമോൻ പത്രൊസ് തന്റെ പഴയ പണിക്കുപോകുന്നു എന്ന തീരുമാനം സുഹൃത്തുക്കളോടു പറയുന്നു. മറ്റു ശിഷ്യന്മാരും അനുഗമിക്കുന്നു. രാത്രി മുഴുവൻ അദ്ധ്വാനിച്ചിട്ടും ഒന്നും കിട്ടാതെ നിരാശരായവരുടെ മുമ്പിൽ യേശു പ്രത്യക്ഷപ്പെടുന്നു. കർത്താവിന്റെ വാക്കിനു വലയെറിയുന്നു. പെരുത്തമീൻ കിട്ടി. കയറി വരുന്ന ശിഷ്യർക്കായി യേശു പ്രാതൽ ഒരുക്കുന്നു. ഇതാണ് ഇന്നത്തെ ചിന്താവിഷയം.

#### 1. വന്നിടത്തേക്കു തിരികെ പോകുന്ന പത്രൊസ്

യേശുവിന്റെ ക്രൂശുമരണത്തിനുശേഷം അവന്റെ സാന്നിദ്ധ്യം രണ്ടു തവണ കണ്ടവനാണ് പത്രൊസ്. എങ്കിലും നിരാശ കൊണ്ടോ ഉപജീവനകാര്യം ചിന്തിച്ചോ, എന്തായാലും തീരുമാനിച്ചുറച്ച് പറഞ്ഞു. ഞാൻ എന്റെ പഴയ പണിക്കു പോകയാണ്. യേശു എവിടെ നിന്നു വിളിച്ചു വേർതിരിച്ചുവോ അവിടേക്കു തിരികെ പോകുന്നു അതാണ് പിന്മാറ്റം. എവിടെ നിന്ന് എവിടേക്കു വിളിച്ചതാണെന്ന് നോക്കുക. നാറ്റം ഉള്ള പണിയിൽ നിന്ന് പാപത്തിന്റെ നാറുന്ന പ്രവർത്തനത്തിൽ നിന്നു ജീവിക്കുന്ന അവസ്ഥയിലേക്ക് മനുഷ്യരെ മാറ്റുവാൻ ദൈവം തെരഞ്ഞെടുത്തതാണ്. ജീവനുള്ള മത്സ്യത്തെ കൊല്ലുന്ന പണിയിൽ നിന്ന് ജീവൻ നൽകുന്ന സത്യ വചനത്തിലേക്ക് വിളിക്കപ്പെട്ടവനാണ്. വള്ളത്തിൽ നിന്നും വലയിൽ നിന്നും അകലുന്ന മത്സ്യത്തെ വെട്ടിവീഴ്ത്തിയ പത്രൊസിനെ മുറിവേറ്റും വേദനിച്ചും നടക്കുന്ന മനുഷ്യന് സൗഖ്യം നൽകുന്ന ശുശ്രൂഷയിലേക്കു വിളിച്ചതാണ്. എന്നാൽ അവനെ എവിടെ നിന്നു വിളിച്ചുവൊ അവിടേക്കു തന്നെ വീണ്ടും തിരികെ പോകുന്നു. പിന്മാറ്റത്തിന്റെ ഏറ്റം വലിയ ദൃഷ്ടാന്തം. പ്രതീക്ഷിച്ചപോലെ കാര്യങ്ങൾ നടക്കാത്തതുകൊണ്ടാവാം.

#### 2. ഭൂരിപക്ഷപിന്തുണ കൊണ്ടു മാത്രം കാര്യങ്ങൾ ശരിയാകണമെന്നില്ല.

പത്രൊസിന്റെ തീരുമാനത്തിന് അവിടെ കൂടിയ മറ്റു ശിഷ്യന്മാരും പിന്തുണ പ്രഖ്യാപിച്ചു. ഞങ്ങളും പോരുന്നു എന്നു പറഞ്ഞു. ഭൂരിപക്ഷവും അംഗീകരിച്ചതുകൊണ്ട് ശീമോന്റെ തീരുമാനം ശരിയാകണമെന്നില്ല. നേതാവിന്റെ അഭിപ്രായം പക്വമല്ലായിരുന്നു. പ്രത്യേക ചിന്തയ്ക്ക് തയ്യാറാകാതെ ഏറാൻ മൂളിയ സഹശിഷ്യരും ഒന്നുപോലെ തെറ്റായ തീരുമാനത്തിലെത്തി. യേശുവിനെ ക്രൂശിൽ തറച്ചതും അന്നത്തെ ഭൂരിപക്ഷ അഭിപ്രായ പ്രകാരമായിരുന്നു.

#### 3. പരിജ്ഞാനം വിഫലമായ രാത്രി

ഗലീലാക്കടലും അതിന്റെ മുക്കും മൂലയും പരിചയമുള്ളവന്റെ പരിജ്ഞാനം വിഫലമായ രാത്രിയാണിത്. നമ്മുടെ പരിജ്ഞാനം കൊണ്ടു മാത്രം എല്ലാം നേടാം എന്നോ അറിയാം എന്നോ കരുതരുത്. ദൈവ സാന്നിദ്ധ്യമാണ് വിജയ മന്ത്രം. യഹോവ വീടു പണിയാതിരുന്നാൽ......

#### 4. ദൈവസാന്നിദ്ധ്യം നഗ്നത വെളിവാക്കുന്നു.

യേശുവാണ് കരയിൽ നിൽക്കുന്നതെന്നറിഞ്ഞപ്പോൾ പത്രൊസ് നഗ്നനാണെന്നു ബോധ്യപ്പെടുന്നു. ആദിയിൽ മനുഷ്യൻ പാപം ചെയ്തു എന്നാൽ ദൈവശബ്ദം കേട്ടപ്പോൾ പറഞ്ഞു ഞങ്ങൾ നഗ്നരാണ്. ദൈവസാന്നിദ്ധ്യം നമ്മുടെ നഗ്നത, കുറവുകൾ ബോധ്യപ്പെടുത്തുന്നു.

#### 5. പാപിക്കു പ്രാതൽ ഒരുക്കുന്ന യേശു.

തെറ്റിലേക്കുപോയി, എന്നാൽ യേശുവിന്റെ വാക്കനുസരിക്കയും അതിൻ പ്രകാരം കാര്യങ്ങൾ ക്രമീകരിക്കുകയും ചെയ്തപ്പോൾ ജീവിത വിജയം കണ്ടു. അങ്ങനെ മടങ്ങിവരുന്നവന് പ്രാതൽ ഒരുക്കി കാത്തിരിക്കുന്ന കർത്താവിനെ കാണുക. മുടിയൻ പുത്രന്റെ അപ്പനൊരുക്കിയ വിരുന്ന് ഇതാണ് പിന്മാറ്റക്കാരൻ അനുതപിച്ചു തിരിച്ചുവരിക. നിനക്കായി അവൻ വിരുന്നൊരുക്കുന്നു.

### മെയ് 6
### പുതുഞായറാഴ്ചയ്ക്കു ശേഷം രണ്ടാം ഞായർ
### യോഹന്നാൻ 21:15-19

പിന്മാറ്റത്തിലേക്കു പോയ പത്രൊസിനും മറ്റു ശിഷ്യന്മാർക്കും യേശു ഭക്ഷണം ഒരുക്കിവെച്ചു. പ്രാതൽ കഴിച്ച

തിന്റെ ശേഷം യേശു പത്രോസിനോട് ചോദിക്കുന്നു നീ ഇവരിൽ അധികമായി എന്നെ സ്നേഹിക്കുന്നുവോ? മൂന്നുപ്രാവശ്യം ചോദിക്കയും പത്രോസ് സ്നേഹം ഏറ്റുപറയുകയും, ഒടുവിൽ ദൈവം കുഞ്ഞാടുകളെയും, ആടുകളെയും മേയ്ക്കുവാനുള്ള ചുമതല നൽകുകയും ചെയ്യുന്ന വേദഭാഗമാണിന്നത്തെ ചിന്താവിഷയം.

**1. യോഹന്നാന്റെ മകനായ ശീമോനേ.**

യൗനാന്റെ മകനായ അഥവാ യോഹന്നാന്റെ മകനായ ശീമോനേ എന്ന് പ്രത്യേകം വിളിച്ചു പറയുന്നതെന്തിനാണ്? അപ്പനെ പേരു ചേർത്തുപറയുവാൻ കാരണമെന്ത്? മറ്റ് ശീമോൻമാർ വല്ലതും ഉണ്ടോ? യോഹന്നാന്റെ മകനായ ശീമോനെ യേശു വിളിച്ച് പത്രോസ്, . കേഫാ, അഥവാ പാറ എന്നാക്കിയതാണ് യോനാന്റെ പുത്രൻ. ശീമോൻ എന്ന വാക്കിന്റെയർത്ഥം Reed അഥവാ ഞാങ്ങണ എന്നാണ്. ഞാങ്ങണയെ പാറയാക്കിയതാണ് യേശു. എന്നാൽ ഇവൻ പിന്നെയും കാറ്റിനാൽ ഉലയുന്ന ഞാങ്ങണയാണ്. ഇടക്കിടയ്ക്ക് ആടുന്നവൻ അതിനാൽ "പഴയ യോനാച്ചന്റെ മകൻ ഞാങ്ങണയേ"എന്നു സാരം.

**2. കർതൃ സേവനത്തിനുള്ള യോഗ്യത ആഴമായ ദൈവസ്നേഹമാണ്.**

ഇന്നത്തെ പല പത്രോസന്മാരും യേശുവിനെ കാണുമ്പോൾ സ്നേഹം ഉണ്ടെന്നു പറയും; പുറത്തിറങ്ങിയാൽ പറയുന്ന ഭാഷ വേറെയാണ്. പട്ടാളക്കാരന്റെ മുമ്പിലും ജോലിക്കാരി പെണ്ണിന്റെ മുമ്പിലും പറഞ്ഞു ഞാനവനെ അറിയില്ലെന്ന്. ശിഷ്യന്മാരെ ഇളക്കി അവരെ മീൻ പിടിക്കാൻ കൊണ്ടുപോയി, എന്നാൽ യേശു ചോദിക്കുന്ന ചോദ്യത്തിന്റെ അർത്ഥം നിനക്ക് ശരിയായി ദൈവസ്നേഹം ഉണ്ടോ? നീ യേശുവിനെ സ്നേഹിക്കുന്നുവോ, "അതേ" എന്ന മറുപടിയാൽ യേശു പത്രോസിന് ചുമതലകൾ നൽകുന്നു.

**3. ദൈവത്തോടുള്ള സ്നേഹത്താൽ ചെയ്യുന്ന ശുശ്രൂഷകൾ തിരിച്ചറിയാം.**

പല കാര്യങ്ങൾ പ്രതീക്ഷിച്ചു ചെയ്യുന്ന ശുശ്രൂഷകൾ, പ്രതീക്ഷകൾ നടന്നില്ലെങ്കിൽ തകരുന്നതു കാണാം. ചിലസ്ഥാനങ്ങൾ, ചില കാര്യങ്ങൾ, ചില മാനങ്ങൾ ഇതൊക്കെയാണ് പല സേവകരുടെയും ലക്ഷ്യം. അവരിൽ നിന്ന് അധികമൊന്നും സഭയും ലോകവും പ്രതീക്ഷിക്കേണ്ടതില്ല. വണ്ട് മൂളി മൂളി നടക്കും. കൊള്ളാവുന്ന പൂവിൽ കടന്ന് ഇരുന്നാൽ പിന്നെ മൂളൽ നിൽക്കും. ഇതാണ് പലസേവകരുടെയും അവസ്ഥ.

**4. സകലവും അറിയുന്നുവല്ലോ എന്ന ഏറ്റു പറച്ചിൽ**

മൂന്നാം തവണയും സ്നേഹത്തെക്കുറിച്ചു ചോദിച്ചപ്പോൾ പത്രോസ് പറഞ്ഞു കർത്താവേ നീ സകലവും അറിയുന്നുവല്ലോ. അതെ എന്റെ കുറവുകളും എടുത്തു ചാട്ടങ്ങളും, അഹങ്കാരങ്ങളും, ശിഷ്യന്മാരെ പിടിച്ചു കൊണ്ടുപോയതും, ഭടന്റെ കാതറുത്തതും, തള്ളിപ്പറഞ്ഞതും എല്ലാം നീ അറിയുന്നുവല്ലോ. ഇത് ഒരു പൂർണ്ണമായ ഏറ്റു പറച്ചിൽ ആയിരുന്നു.

## മെയ് 13
## പുതുഞായറാഴ്ചയ്ക്കു ശേഷം മൂന്നാം ഞായർ
## ലൂക്കോസ് 24:13-35

കർത്താവിന്റെ ഉയർപ്പുദിവസം സായാഹ്നത്തിൽ രണ്ടു ശിഷ്യന്മാർ യെറുശലേമിൽ നിന്ന് ഏഴു നാഴിക ദൂരമുള്ള എമ്മാവൂസ് എന്ന ഗ്രാമത്തിലേക്കു പോകയായിരുന്നു. വഴിമദ്ധ്യേ യേശുവിനെക്കുറിച്ച് തർക്കിച്ചും വാദിച്ചും നടക്കുമ്പോൾ യേശു അവരോടു ചേർന്നു നടന്നു. യേശു അവരോടൊപ്പം നടന്നു നീങ്ങി. അവർ അവനെ തിരിച്ചറിഞ്ഞില്ല. യേശു അവർക്ക് അപ്പം നുറുക്കി കൊടുത്തപ്പോൾ അവരുടെ കണ്ണു തുറന്നു.

**1. യറുശലേം വിട്ട് എമ്മാവൂസിലേക്കു പോകുന്ന ശിഷ്യർ**

യറുശലെമിൽ നിന്നും താഴേക്കുള്ള എമ്മാവൂസിലേക്കു പോകയാണവർ യേശുവിന്റെ ഉയർപ്പുവാർത്ത മറിയം പതിനൊരുവരോടും പറഞ്ഞതാണ്. വിവരം അറിയാൻ പത്രോസും യോഹന്നാനും കല്ലറയിൽ ചെന്നു. കല്ലറയും റുമാലും കണ്ടു, അവനെ കണ്ടില്ല. കാണാൻ അവർ മെനക്കെട്ടതുമില്ല. അവർ പറഞ്ഞതു ശരിയെന്നു കാണാൻ പോലും പോകാത്തവരാണ് ഈ ശിഷ്യർ. നിരാശയിലാണിവർ. ഇനി യെറുശലെമിൽ നിന്നിട്ടു കാര്യമില്ല. യറുസലേം ദൈവനഗരമാണ്. ആരാധനാസ്ഥലമാണ്. നിരാശക്കാരൻ ദൈവനഗരം വിട്ടകലുന്ന ചിത്രമാണ് ഈ എമ്മുവൂസ് യാത്ര.



## ഞായർദിന ചിന്തകൾ

**2. വഴിയേ നടന്നു ദൈവകാര്യം തർക്കിക്കുന്നവർ**

ദൈവകാര്യങ്ങൾ ചിന്തിക്കയും ധ്യാനിക്കുകയും ചെയ്യുന്നത് എപ്പോഴും നല്ലതാണ്. പക്ഷെ വഴി നീളെ നടന്ന് ദൈവകാര്യങ്ങൾ തർക്കിക്കുന്ന ഇവർ തർക്കിച്ച് ദൈവത്തിങ്കലേക്ക് അടുക്കുകയല്ല പിന്നെയോ ദൈവത്തിൽ നിന്ന് അകലുകയാണ്. വഴി നീളെ തർക്കിക്കുന്നവർ, മാടക്കടകളിൽ ദൈവീക തർക്കം, കവലകളിൽ ദൈവീക തർക്കം. പലപ്പോഴും ഇവ ദൈവത്തെയും ദൈവവചനത്തെയും ദുഷിപ്പിക്കയും ദൈവത്തെ താഴ്ത്തുകയും ചെയ്യുന്നു. അതാണ് യേശു ചോദിച്ചപ്പോൾ അവർ വാടിയ മുഖത്തോടെ നിന്നത്.

**3. ദൈവത്തെ കാര്യങ്ങൾ പറഞ്ഞു മനസ്സിലാക്കുന്നവർ**

യേശുവിനോട് അവർ കാര്യങ്ങൾ പറഞ്ഞു മനസ്സിലാക്കുവാൻ ശ്രമിക്കയാണ്. നാം പലപ്പോഴും ദൈവത്തെ പറഞ്ഞു മനസ്സിലാക്കുവാൻ ശ്രമിക്കുന്നു. ഈ മനസ്സിലാക്കുവാൻ ശ്രമിക്കുന്നവർ ദൈവ വചനമോ, പ്രവാചക സന്ദേശങ്ങളോ തിരുവെഴുത്തുകളോ വിശ്വസിക്കാത്തവരും ബുദ്ധിഹീനരും ആണ് എന്നതും ഓർക്കുക. അവർക്കിതെല്ലാം തർക്ക വിഷയങ്ങളും, സെമിനാർ വിഷയങ്ങളും ക്ലാസിനുള്ള വിഷയങ്ങളും ഒക്കെ മാത്രം

**4. തിരുവെഴുത്തുകൾ തെളിയിക്കുക അപ്പോൾ ഹൃദയം കത്തും.**

ജനത്തിനു തിരുവെഴുത്തുകൾ തെളിയിച്ചു കൊടുക്കണം. പൊരുൾ തിരിച്ചു കൊടുക്കണം. നടത്തുന്ന ആരാധന എന്ത് എന്ന് വിശദീകരിക്കണം. അപ്പോൾ ഹൃദയം കത്തും. അല്ലെങ്കിൽ തിരുവെഴുത്തുകൾ വെറും അക്ഷരങ്ങൾ മാത്രവും ആരാധന അധര വ്യായാമവും ആകും.

**5. അപ്പം നുറുക്കി നൽകിയപ്പോൾ കണ്ണു തുറന്നു.**

വി. കുർബ്ബാനാനുഭവം നമ്മുടെ കണ്ണു തുറക്കാനുള്ളതാണ്. ദൈവത്തെ അനുഭവിക്കാനുള്ളതാണ്. പാപപരിഹാരത്തിനുള്ളതാണ്. നിരാശമാറ്റുന്നതിനു

ള്ളതാണ്. ഹൃദയം ആനന്ദിക്കുവാനുള്ളതാണ്.

### മെയ് 20
### പുതുഞായറാഴ്ചയ്ക്കു ശേഷം നാലാം ഞായർ
### ലൂക്കോസ് 9:51-62

കർത്താവിനെ സ്വീകരിക്കുവാൻ തയ്യാറാകാതിരുന്ന ശമര്യയിലെ ഒരു ഗ്രാമക്കാരെ നശിപ്പിക്കുവാൻ അതായത് ഏലിയാവിന്റെ കാലത്ത് ആകാശത്തുനിന്ന് തീ ഇറങ്ങിയ പോലെ പ്രാർത്ഥിക്കുവാൻ യാക്കോബും യോഹന്നാനും യേശുവിനോടു ചോദിക്കുന്നു. യേശു അവരെ ശാസിക്കുന്നു. തുടർന്ന് മറ്റൊരു ഗ്രാമത്തിലേക്കു പോകുമ്പോൾ യേശുവിനെ അനുഗമിക്കാൻ ഇച്ഛിക്കുന്ന മൂന്നു കൂട്ടരെയും; യേശു നൽകുന്ന മറുപടിയും ഇന്നത്തെ വേദഭാഗത്ത് കാണാം.

**1. നമ്മെ വിരോധിക്കുന്നവർ നശിക്കാൻ പ്രാർത്ഥിക്കുന്നത് ആത്മാവിലുള്ളതല്ല.**

ഏലിയാവിന്റെ കാലത്ത് ജീവനുള്ള ദൈവത്തിന്റെ ശക്തികാട്ടേണ്ടത് ആവശ്യമായിരുന്നു. എന്നാൽ അതുപ്രകാരം നമുക്ക് അനുകൂലമല്ലാത്തവരെല്ലാം നശിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നത് ദൈവാത്മാവിനു നിരക്കുന്നതല്ല എന്നാണ് യേശു പഠിപ്പിക്കുന്നത്. ശിക്ഷിക്കേണ്ടവർക്ക് അവൻ ശിക്ഷ നൽകും. അത് നമ്മുടെ ശുപാർശയുടെ ബഹുത്വം കൊണ്ടല്ല.

**2. കുറുനരികൾക്കും പറവകൾക്കും സ്ഥാനമുണ്ട്; മനുഷ്യപുത്രനു മാത്രമില്ല.**

കുറുക്കന്റെ ബുദ്ധിയും കൗശലവും വേലകളും വിദ്യകളും എല്ലായിടത്തും സ്ഥാനം ഉറപ്പിച്ചിട്ടുണ്ട്. മനുഷ്യപുത്രനുമാത്രമെ സ്ഥാനം ഇല്ലാതെയുള്ളു. സ്ഥാപനങ്ങളിൽ, വ്യക്തികളിൽ, പ്രസ്ഥാനങ്ങളിലെല്ലാം ഇതുകാണാം. കുറുനരികളുടെ വിദ്യകൾ അറിയാത്തവനൊന്നും നിലനിൽപ്പില്ലാത്ത സ്ഥിതി കാണാം.

**3. എല്ലാം കഴിഞ്ഞ് കർത്താവിനെ അനുഗമിക്കാനിരിക്കുന്നവർ**

മൂന്നുകൂട്ടർ യേശുവിനെ അനുഗമിക്കാൻ സന്നദ്ധത കാട്ടുന്നു. പക്ഷെ അവർക്കെല്ലാം ചില സാവകാശങ്ങൾ വേണം. ന്യായമായ ആവശ്യങ്ങൾ എന്നു നമുക്ക് തോന്നാം. പക്ഷെ അവയുടെ വാചർത്ഥങ്ങളേക്കാൾ സാരം ഓരോ ഒഴികഴിവുകൾ ആണ്. പള്ളിയിൽ വരുവാൻ, പ്രാർത്ഥനയ്ക്കു വരുവാൻ, ദൈവത്തെ വിളിക്കാൻ എല്ലാം വരാം, പക്ഷെ സകലവും കഴിഞ്ഞ് വരാം എന്ന ഒഴികഴിവുകൾ നിരത്തുന്നവരാണധികം.

**4. പുറകോട്ടും വശങ്ങളിലേക്കും നോക്കരുത്, ദൗത്യം ചെയ്യാനാകില്ല.**

പുറകോട്ടു നോക്കി ലോത്തിന്റെ പിമ്പേ യാത്ര ചെയ്ത ഭാര്യ ഉപ്പുതൂണായി. യാത്ര തീർന്നു വശങ്ങളിലേക്കു നോക്കരുത്. തളർത്തുന്ന അനുഭവങ്ങൾ കാണാം. എന്നാൽ മുകളിലേക്കു നോക്കി യാത്ര ചെയ്ക. നിരാശ ഇല്ലാതിരിക്കാൻ ഇതു മാത്രമാണാവശ്യം. നേതാക്കളെ നോക്കണ്ട. പുറകോട്ടും വേണ്ട അവങ്കലേക്കു നോക്കി യാത്ര ചെയ്ക.

**ഉപ്പാണ്ടിമാപ്ല** — റോണി, കോടുകുളഞ്ഞി



കവിത

# "മുപ്പതുവെള്ളിക്കാശ്"

## ഇ. വൈ. കോശി, വെൺമണി

മുപ്പതു വെള്ളിനാണയങ്ങളുമമർത്തി
ക്കുലുക്കിക്കൊണ്ടകന്നു പോകുന്നിതാ
ഖലനാം യൂദാസവൻ.
കിലുങ്ങുമീ നാണയത്തിൻ മൃദുമർമ്മരസത്താൽ
പ്രകമ്പനം കൊള്ളുന്നിതാ അണ്ഡകടാഹമാകവേ
അറവുമാടിനെ വിറ്റു കിട്ടിയ യർത്ഥം പോൽ,
ആവർത്തിച്ചെണ്ണിയാർത്തട്ടഹസിക്കുന്നവൻ.
അർത്ഥത്തോടാർത്തി പെരുത്തി-
ട്ടായവനർത്ഥം കാട്ടി ഹാ ഹന്ത, കഷ്ടം!
ചൊല്ലുക യൂദാസേ, നിമർമ്മലമാമീ നിണത്തെ
ചുംബിച്ചു കാട്ടിക്കൊടുത്തതെന്തിനു നീ?
മുപ്പതുവെള്ളിക്കാശാൽ മുപ്പാരു-
മളന്നെടുക്കാമെന്ന വ്യാമോഹത്താ-
ലവനന്ധനായ്ത്തീർന്ന നിമിഷം മുത-
ലവനിയിലന്യായവുമളവില്ലാതെ പെരുകുന്നു
മേല്ക്കുമേൽ പലവിധമായ്
വിത്തത്തിനാശ പെരുത്തവർ പാരിൽ
നിർണ്ണയം സത്യത്തെ വില്ക്കുന്നു നിത്യവും. ❑





*10-ാം പേജിൽ നിന്നു തുടർച്ച.....*

കണങ്ങൾ കാലിണ തണുപ്പിക്കുന്നു. മരങ്ങളെല്ലാം നിശ്ചലമായി ത്തന്നെ നില്ക്കുന്നു. ദൂരെ മഞ്ഞു പുതച്ചു നില്ക്കുന്ന മലനിരകൾ...... ആൻഡ്രൂസ് കുഞ്ഞച്ചൻ മുതലാളിയുടെ തോട്ടത്തിലേക്കു പ്രവേശിച്ചു.

റബർ തോട്ടത്തിന്റെ താഴെ മൂലയിൽ ഒഴുകുന്ന കൊച്ചരുവികൾ. തീരത്തായി രണ്ടു മൂന്നു പേർ ഇരിക്കുന്നു. അവന്റെ മുഖം അമ്പരന്നു. പതിയെ ചുവടു വച്ച് അവർക്കരികിലെത്തി എല്ലാം പരിചിത മുഖങ്ങൾ അവർക്കരികിലായി 3-4 കന്നാസുകൾ. നാടൻ കോടയുടെ ഗന്ധം കാറ്റിലൊഴുകി നിന്നു. കൂട്ടത്തിലൊരുവൻ അവനെ കണ്ടു. "ങ്ഹാ, നീ വന്നോ നീ രാവിലെ വെട്ടാൻ വരുമെന്നറിയാമായിരുന്നു. ഇത് അല്പം മരുന്നാണ് നീ ഇത് ആ രാമൻ ചേട്ടന്റെ ഷാപ്പിലെത്തിക്കണം. ഞങ്ങൾ ഇതുമായി വേറെ പോകുകയാണ് വേഗം വേണം.

ആൻഡ്രൂസ് സംഭവം മണത്തു: മദ്യക്കച്ചവടം............

കൂട്ടത്തിലൊരുവൻ പോക്കറ്റിൽ നിന്ന് ഒരു നോട്ട് പൊക്കിയെടുത്തു അരണ്ട വെളിച്ചത്തിൽ കണ്ടു -ഗാന്ധിജിയുടെ ചിത്രമുള്ള 500 രൂപ.

"നീയിതു വച്ചോ ഇനിയും നിന്നെ ആവശ്യമുണ്ട്."

അവന്റെ മനസ്സിൽ വിവിധ ചിത്രങ്ങൾ ഓടിയെത്തി....... ആഫീസിൽ നിത്യവും പോയി അദ്ധ്വാനിക്കുന്ന അമ്മയുടെ ദൈന്യമുഖം, തന്റെ നിത്യാദ്ധ്വാനം, വീട്ടിലെ കഷ്ടപ്പാടുകൾ.... പെട്ടെന്ന് ഭിത്തിയിൽ തൂങ്ങിക്കിടക്കുന്ന അമ്മയും കുഞ്ഞും അവന്റെ മനസ്സിലേക്കോടിയെത്തി. അവൻ നിഷേധാർത്ഥത്തിൽ തലയാട്ടി.

"ഇല്ല .......എനിക്കു പറ്റില്ല......എനിക്കു മരം വെട്ടണം നിങ്ങള് മാറിപ്പോകൂ...... ആൻഡ്രൂസ് ശബ്ദമുയർത്തി.

"ചെറുക്കൻ നാളു കൊള്ളാമല്ലോ ഇവൻ ശരിയാകുകയില്ല. നമുക്കു വേറെ ആളെനോക്കാം...... പിറു പിറുത്തു കൊണ്ട് സംഘം വഴി പിരിഞ്ഞു.

മരം വെട്ടുമ്പോൾ മുതൽ പകൽ മുഴുവൻ അവന്റെ മനസ്സിൽ രാവിലെ കണ്ട ദൃശ്യമായിരുന്നു. കിനാവുകൾ.... സ്ഥിരമായി ലഭിക്കാമായിരുന്ന 500 രൂപകൾ...... ഒക്കെ ഒരു സ്വപ്നം പോലെ.

സന്ധ്യാ പ്രാർത്ഥനയ്ക്കായി ചാണകത്തറയിലെ ചാക്കിൽ ചമ്രം പടിഞ്ഞിരിക്കുമ്പോൾ അവൻ മാതാവിനെയും കുഞ്ഞിനെയും വീണ്ടും നോക്കി.

"മാതാവേ ഞാൻ ചെയ്തത് ശരിയല്ലേ? ഈശോയേ ഞാൻ ചെയ്തത് ശരിയല്ലേ ? അവന്റെ മനസ്സ് വിങ്ങി.

മുനിഞ്ഞു കത്തുന്ന പാട്ടവിളക്കിന്റെ അരണ്ട വെളിച്ചത്തിൽ അവർ ഒരുമിച്ചു പുഞ്ചിരിക്കുന്നു. ദീർഘമായ പുഞ്ചിരിയായി മാതാവും കുഞ്ഞു മോണ കാട്ടി ഈശോയും. ആൻഡ്രൂസ് ചാക്കോയേ നോക്കി അവരങ്ങനെ പുഞ്ചിരിക്കുകയാണ്........

തോമസ് പി.
കൊട്ടാരക്കര
●

## പുസ്തക ദർശനം



### ദൈവശബ്ദത്തിന്റെ കാവൽക്കാരൻ

എഡിറ്റർ ഫാ. ജെയിംസ് ഇല വുന്നിൽക്കുന്നതിൽ, പ്രസാധ കർ: ബേസിൽ പബ്ലിക്കേ ഷൻ. **വില. 40 രൂപ**

ഗ്രന്ഥകാരൻ, സുവിശേഷ പ്രസംഗകൻ, സാമൂഹ്യ പ്രവർത്തകൻ, സ്ലീബാ ദാസ സഹകാരി, ഓർത്തഡോക്സ് പാരമ്പര്യ ത്തിന്റെ ശക്തനായ വക്താവ് തുടങ്ങി വ്യത്യസ്ത തുറകളിൽ തനതായ വ്യക്തി മുദ്ര പതിപ്പിച്ച ഇ.റ്റി. മത്തായി ഉപദേശി യെക്കുറിച്ച് അനുസ്മരണ. 1108-ൽ രചിച്ച വി: കുർബ്ബാനയിലെ രഹസ്യങ്ങൾ എന്ന പ്രസിദ്ധ ഗ്രന്ഥത്തിന്റെ പുനഃപ്രകാശം. ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോ സിന്റെ പ്രൗഢമായ അവതാരിക.



### സത്യവിശ്വാസ ദർശനം

ഗ്രന്ഥകർത്താവ്: ഫാ. ഡോ. മാത്യു വൈദ്യൻ
പ്രസാധകർ: ദിവ്യദർശനം പബ്ലിക്കേഷൻസ്, ശാസ്താം കോട്ട. **വില 50 രൂപ**

പൗരസ്ത്യ സഭാ വിശ്വാസങ്ങളെ ആഴ മായി പ്രതിപാദിക്കുന്ന ഈടുറ്റ ഗ്രന്ഥം. ദിവ്യദർശനം ഗ്രന്ഥാവലിയിലെ രണ്ടാ മത്തെ ഗ്രന്ഥം. നോമ്പ് ഉപവാസം, കുമ്പ സാരം, മാമോദീസ, പൗരോഹിത്യം, മദ്ധ്യ സ്ഥത, പാരമ്പര്യങ്ങൾ, തുടങ്ങി വിശ്വാസ പ്രധാനമായ പല കാര്യങ്ങളും ഈ ഗ്രന്ഥ ത്തിൽ വിശദീകരിക്കുന്നു.



### മരണശേഷം

The Soul After Death
by Fr. Seraphim Rose
വിവർത്തനം ഇ.എസ്. ജോൺ, ആസ്ട്രേലിയ.
പ്രസാധകർ: മാർ ബസേ ലിയോസ് ഫൗണ്ടേഷൻ, പ്രക്കാനം.
**വില 100 രൂപ**

ഇത്തരമൊരു കൃതി മലയാളത്തിൽ ആദ്യം. മരണത്തിനുശേഷം എന്താണ്? എവിടെ യാണ് ആത്മാവ്? പൗരസ്ത്യ മതദർശന ത്തിൽ നിന്നുകൊണ്ട് റഷ്യൻ സന്യാസ വൈദികനായ ഫാ. സെറാഫിൻ റോസ് എഴുതിയ The Soul After Death എന്ന കൃതി മരണത്തിനപ്പുറമെന്നുള്ള മനു ഷ്യന്റെ അവസ്ഥയെ വിലയിരുത്തുന്നു. ഇതിനകം എഴുപതിലധികം ഭാഷകളി ലേക്ക് വിവർത്തനം ചെയ്യപ്പെട്ട പ്രസ്തുത കൃതിയുടെ മലയാള വിവർത്തനം ആണ് മരണശേഷം. ഡോ. മാത്യു വൈദ്യന ച്ചന്റെ പ്രൗഢമായ അവതാരിക. ഡോ. തോമസ് മാർ അത്താനാസിയോസിന്റെ ആമുഖ പഠനം.

ആദ്യം ആവശ്യപ്പെടുന്ന നൂറു പേർക്ക് ഈ പുസ്തകം 75 രൂപയ്ക്ക് നൽകു മെന്നു പ്രസാധകർ അറിയിക്കുന്നു.

*കോപ്പി ആവശ്യമുള്ളവർ ബന്ധപ്പെടുക ഫാ. ഷൈജു കുര്യൻ, വട്ടഴിയിൽ. പ്രക്കാനം പി.ഒ., പത്തനംതിട്ട-689643 ഫോൺ: 0473 324255.*



### പ്രത്യാശ

മരണവീടുകളിൽ ഉപയോ ഗിക്കാവുന്ന പ്രാർത്ഥനാ ക്രമം. പ്രസാധകർ: ഔഗേൻ റമ്പാൻ, വള്ളി ക്കാട്ടു ദയറ വാകത്താനം. **വില 40 രൂപ.**

മരണസമയത്തു നടത്തേണ്ട പ്രാർത്ഥന കൾ. മരണശേഷം നടത്തേണ്ട പ്രാർത്ഥ നാക്രമങ്ങൾ, ശവസംസ്ക്കാര ശുശ്രൂഷ യിലെ പ്രത്യേക ഗീതങ്ങൾ, പഴയ കൺവൻഷൻ ഗീതങ്ങളിലെ തിരഞ്ഞെ ടുത്ത പാട്ടുകൾ എല്ലാം ചേർന്നു ക്രോഡീ കരിച്ച പുസ്തകം.



## 15-ാം ചരമ വാർഷികം

**18-02-2001**



**പെരുനാട് ബഥനി ആശ്രമാംഗവും കുന്നംകുളം ബഥനി ഇംഗ്ലീഷ് മീഡിയം സ്ക്കൂൾ സ്ഥാപകനും ആൻഡമാൻസ്, ആസ്സാം, നാഗാലാൻഡ് മുതലായ ഭാരത ത്തിലെ വടക്കു കിഴക്കൻ ഇടവകകളുടെ വികാരിയുമായി സേവനം അനുഷ്ഠിച്ച**

**റവ. ഫാ. ഗീവർഗീസ് ഒ.ഐ.സി.**

*താമസിച്ചതിന് ക്ഷമാപണം*

## നിയമിതനായി



യുവജനപ്രസ്ഥാനം ജനറൽ സെക്രട്ടറിയായി ഫാ. കെ.വൈ. വിൽസൺ നിയമിതനായി. കല്ലുപ്പാറ, മണലേത്ത്, കെ.സി. യോഹന്നാന്റെ പുത്രനാണ്. സ്നേഹ സന്ദേശം കൺവീനറായും നിരണം വടക്കും ഭാഗം സെന്റ് തോമസ് പള്ളി വികാരിയായും സേവനം അനുഷ്ഠിച്ചു വരുകയായിരുന്നു. നല്ല സംഘാടകനും, വാഗ്മിയും, ഗായകനുമാണ് അച്ചൻ. പുതിയ സ്ഥാനലബ്ധിയിൽ എല്ലാ ആശംസകളും.

## ഒന്നാം സ്ഥാനം



അഖില മലങ്കര സഹപാഠ്യമത്സരങ്ങളിൽ ഉപന്യാസത്തിന് ഒന്നാം സ്ഥാനം (സൗത്ത് സോൺ) കരസ്ഥമാക്കിയ ജോബി വർഗീസ്. ഓമല്ലൂർ സെന്റ്. തോമസ് സണ്ടേസ്കൂൾ വിദ്യാർത്ഥി.

## റാങ്ക് നേടി



ചാർട്ടേട് അക്കൗണ്ടന്റ് പരീക്ഷയിൽ അഞ്ചാം റാങ്ക് കരസ്ഥമാക്കിയ ശ്രീ. ജോർജ് കെ. ഫിലിപ്പ്. ഇദ്ദേഹം തിരുവനന്തപുരം, സെന്റ് ജോർജ്ജ് ഇടവകാംഗവും കെ. ജോർജ്ജ് ഫിലിപ്പിന്റെ മകനുമാണ്

## വിദ്യാഭ്യാസ മാർഗ്ഗ നിർദ്ദേശക ക്യാമ്പ്

പത്താം ക്ലാസ്സ് കഴിഞ്ഞ് പ്ലസ് ടു പ്രവേശനത്തിന് കാത്തിരിക്കുന്നവർക്കായി എം.ജി.ഒ.സി.എസ്. എം. ഓഫ് ഇന്ത്യയുടെ ആഭിമുഖ്യത്തിൽ 13-ാമത് ഓറിയന്റേഷൻ ക്യാമ്പ് ചങ്ങനാശ്ശേരി ഗുഡ്ഷെപ്പേർഡ് പബ്ലിക്സ്ക്കൂളിൽ ഏപ്രിൽ 22 മുതൽ 28 വരെ നടക്കുന്നതാണ്. വേദശാസ്ത്രജ്ഞർ, മനഃശാസ്ത്രജ്ഞർ, വിദ്യാഭ്യാസ വിദഗ്ധർ എന്നിവർ നേതൃത്വം നൽകുന്ന ക്യാമ്പിൽ പങ്കെടുക്കാൻ ആഗ്രഹിക്കുന്നവർ ജന.സെക്രട്ടറി, എം.ജി.ഒ.സി.എസ്. എം., പി.ബി. 610, കോട്ടയം എന്ന വിലാസത്തിൽ അപേക്ഷിക്കണമെന്ന് ഡയറക്ടർ പ്രൊഫ. പി.സി. ഏലിയാസ് അറിയിക്കുന്നു.

## ഗിവ്സൈറ്റ് പ്രോജക്ട് - കാര്യമ്പാടി കണ്ണാശുപത്രി

**M.O.S.C. Medical Mission Eye Hospital, Kariambadi P.O., Pin-673 591, Wayanad, Kerala, India.**

തിമിരംമൂലം അന്ധരായ പാവപ്പെട്ട രോഗികൾക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കുന്ന പദ്ധതിയാണ് ഗിവ്സൈറ്റ്. ഇൻട്രാ ഒക്കുലർ ലെൻസ് അഥവാ 10L കണ്ണിനുള്ളിൽ നിക്ഷേപിച്ചു നടത്തുന്ന ഓപ്പറേഷൻ ഇന്ന് സർവ്വവ്യാപകമായിരിക്കുന്നു. വ്യക്തവും സൂക്ഷ്മവുമായ കാഴ്ച ലഭിക്കുമെന്നുള്ളതാണ് ഇതിന്റെ പ്രത്യേകത. ഈ ആശുപത്രിയിൽ ഏറ്റവും കൂടുതൽ നടക്കുന്ന ഓപ്പറേഷനും ഇതുതന്നെയാണ്. സന്മനസ്സുള്ളവരിൽ നിന്നും സംഭാവനകൾ സ്വീകരിച്ച് പാവപ്പെട്ട അന്ധരോഗികളുടെ ചികിത്സയ്ക്കായി പ്രയോജനപ്പെടുത്തുന്നു.

താല്പര്യമുള്ള ആർക്കുവേണമെങ്കിലും ഗിവ്സൈറ്റ് പദ്ധതിയിൽ അംഗങ്ങളാകാം. ലെൻസ്വച്ചുള്ള ഓപ്പറേഷന് 1000 (ആയിരം) രൂപയും സാധാരണ ഓപ്പറേഷന് 500 (അഞ്ഞൂറു) രൂപയും വീതം സംഭാവന നല്കിയാൽ നിങ്ങളുടെ പേരിൽ ഞങ്ങൾ ഏതെങ്കിലും പാവപ്പെട്ട ഒരന്ധനു കാഴ്ചനല്കുന്നു. കാഴ്ച ലഭിച്ചയാളെ കുറിച്ചുള്ള വിവരം യഥാസമയം നിങ്ങളെ അറിയിക്കുകയും ചെയ്യും.

1986-ലാണ് ഈ കണ്ണാശുപത്രി ആരംഭിച്ചത്. പ്രസിഡണ്ടും രക്ഷാധികാരിയും പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയും, വൈസ് പ്രസിഡണ്ട് സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലീമീസ് തിരുമേനിയുമാണ്. M.S. (ophthal) ബിരുദമുള്ള 4 വിദഗ്ദ്ധ ഡോക്ടർമാരും സേവനസന്നദ്ധരായ പാരാമെഡിക്കൽ സ്റ്റാഫും, താക്കോൽ ദ്വാരശസ്ത്രക്രിയ ഉപകരണമായ ഫേക്കോ ഉൾപ്പെടെയുള്ള എല്ലാ അത്യാധുനിക ഉപകരണങ്ങളുമുള്ള ഒരു സൂപ്പർ സ്പെഷ്യാലിറ്റി ഐ ഹോസ്പിറ്റലായി ഈ സ്ഥാപനം വളർന്നു കഴിഞ്ഞു.

ഈ സാമ്പത്തിക വർഷം 782053- രൂപയുടെ സൗജന്യചികിത്സ, അർഹിക്കുന്നവർക്കായി നല്കുകയുണ്ടായി. 7031 ഓപ്പറേഷൻ ആകെ നടത്തിയതിൽ 2488-ഉം സൗജന്യമായിരുന്നു. ഇൻട്രാ ഒക്കുലർ ലെൻസുവച്ച് ഇതിനകം 1304 പേർക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കാനും സാധിച്ചു.

അനേകരുടെ വിലപ്പെട്ട സഹായം ലഭിക്കുന്നതുകൊണ്ടാണ് ഞങ്ങൾക്കിതു സാധിക്കുന്നത്. സഹായിച്ച എല്ലാവരോടും നന്ദി അറിയിക്കുന്നു. മേലിലും സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുന്നു.

ജന്മദിനം, വിവാഹദിനം, പ്രിയപ്പെട്ടവരുടെ ഓർമ്മദിനം കൂടാതെ മറ്റേതെങ്കിലും വിശേഷദിനം വരുമ്പോൾ നമ്മുടെ കർത്താവിന്റെ സൗഖ്യദാനശുശ്രൂഷയുടെ ഭാഗമായ ഈ ആതുരശുശ്രൂഷയിൽ ഒരു ജീവകാരുണ്യപ്രവൃത്തിയെന്ന നിലയിൽ **ഗിവ്സൈറ്റ് പ്രോജക്ടിലേക്ക്** സംഭാവനകൾ നല്കാൻ അഭ്യർത്ഥിക്കുന്നു.

വിദേശങ്ങളിൽനിന്നുമുള്ള സംഭാവനകൾ സ്വീകരിക്കുന്നതിന് കേന്ദ്രസർക്കാരിന്റെ F.C.R.A. അനുവാദവും ലഭിച്ചിട്ടുണ്ട്.

നിങ്ങളുടെ സംഭാവന **ട്രഷറാർ, ഗിവ്സൈറ്റ് പ്രോജക്ട്, M.O.S.C. മെഡിക്കൽ മിഷൻ ഐ ഹോസ്പിറ്റൽ, കാര്യമ്പാടി പി.ഒ. 673 591, വയനാട്, കേരള, ഇൻഡ്യ** എന്ന അഡ്രസ്സിൽ ചെക്ക്/ ഡി.ഡി./എം.ഒ. ആയി അയച്ചുതരുന്നത് ഉപകാരമായിരുന്നു. ആശുപത്രി അക്കൗണ്ട് കാനറാ ബാങ്ക് മീനങ്ങാടി ശാഖയിലാണ്.

ഫാദർ അബ്രഹാം മാത്യു എടേക്കാട്ട് (സെക്രട്ടറി ഗവേണിംഗ്ബോർഡ്)




# മലങ്കരസഭ വാർത്തകൾ

## അർമേനിയൻ സഭ 1700 വർഷങ്ങൾ പിന്നിടുന്നു

അർമീനിയൻ സഭ വിശ്വാസത്തിന്റെ 1700 വർഷങ്ങൾ പിന്നിട്ടതിന്റെ ആഘോഷങ്ങൾക്ക് തുടക്കം കുറിച്ചു. ചരിത്രത്തിലാദ്യമായി ക്രിസ്തുമതത്തെ ഒരു ഔദ്യോഗിക മതമായി അംഗീകരിച്ച രാഷ്ട്രമാണ് അർമീനിയ. എ.ഡി. 301-ൽ ആണ് ക്രിസ്തുമതം അർമീനിയ ഔദ്യോഗിക മതമായി അംഗീകരിച്ചത്. ആത്മീയ ജീവിതത്തിലും നിത്യജീവിതത്തിലുമുള്ള ആഴമേറിയ പരിവർത്തനമാണ് ആഘോഷങ്ങളിലൂടെ ലക്ഷ്യം വയ്ക്കുന്നതെന്ന് സംഘാടകർ വ്യക്തമാക്കി. കഴിഞ്ഞ 70 വർഷക്കാലം കമ്മ്യൂണിസ്റ്റ് ഭരണത്തിലായിരുന്ന അർമീനിയയിൽ തകർച്ചയെ നേരിടുകയായിരുന്ന ക്രൈസ്തവ വിശ്വാസത്തെ പുനരുജ്ജീവിപ്പിക്കാൻ ഈ ആഘോഷങ്ങൾക്കു കഴിയുമെന്ന് അർമീനിയൻ സഭ പ്രത്യാശ പ്രകടിപ്പിച്ചു.

ഓറിയന്റൽ ഓർത്തഡോക്സ് സഭാ കുടുംബത്തിൽ പെടുന്ന ഈ സഭയിൽ അരകോടിയിലധികം അംഗങ്ങളുണ്ട്. അർമേനിയായിലെ എക്മിയാഡ്സിനും (Echmiadzin) ലബനോനിലെ ആന്റിലിയാസും (മുമ്പ് കിലിക്യായിലെ സിസ്) ആസ്ഥാനമാക്കി രണ്ടു കാതോലിക്കേറ്റുകൾ ഈ സഭയിലുണ്ട്. എക്മിയാഡ്സിനിലെ സുപ്രീം കാതോലിക്കോസിനു കീഴിൽ ഇസ്താംബൾ (കോൺസ്റ്റാന്റിനോപ്പിൾ) ജറുസലേം എന്നീ സ്ഥലങ്ങളിൽ ഓരോ പാത്രിയർക്കേറ്റുണ്ട്. കരേക്കിൻ രണ്ടാമൻ നർസിഡിയാൻ ആണ് സുപ്രീം കാതോലിക്കാ. WCC മോഡറേറ്റർ കൂടിയായ ആരാം ഒന്നാമൻ കെഷിഷിയാൻ ആണ് സിലിഷ്യായിലെ കാതോലിക്കാ. മെസ്രോബ് മുതഫിയാൻ (ഇസ്താബൂൾ) ടോർക്കോം രണ്ടാമൻ മനൂഗിയാൻ (ജറുസലേം) എന്നിവർ പാത്രിയർക്കീസുമാരാണ്.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുമായി ഉറ്റബന്ധം പുലർത്തുന്ന സഭയാണിത്. 1963-ൽ സുപ്രീം കാതോലിക്കാ വസ്കൻ ഒന്നാമൻ മലങ്കര സഭ സന്ദർശിച്ചു. 1976-ൽ പരിശുദ്ധ മാത്യൂസ് പ്രഥമൻ ബാവാ അർമേനിയാ സന്ദർശിച്ചു. കരേക്കിൻ ഒന്നാമൻ സർക്കീസിയാൻ കാതോലിക്കായുടെ സ്ഥാനാരോഹണ ശുശ്രൂഷയിൽ സംബന്ധിക്കാൻ ഇപ്പോഴത്തെ പരിശുദ്ധ കാതോലിക്കാ ബാവാ 1995-ൽ അർമേനിയാ സന്ദർശിച്ചു. മലങ്കര സഭ സന്ദർശിക്കാനുള്ള തയ്യാറെടുപ്പുകൾ നടത്തുന്നതിനിടയിലാണ് 1999-ൽ ഇദ്ദേഹം കാലം ചെയ്തത്.

കൊൽക്കത്ത, മുംബൈ, ചെന്നൈ തുടങ്ങിയ സ്ഥലങ്ങളിൽ അർമേനിയൻ സഭാംഗങ്ങളും പള്ളികളുമുണ്ട്.



## സി.ഒ. ആന്റോ - ആ ശബ്ദം ഇനി മധുരിക്കും ഓർമ്മകളിൽ

കേരളത്തിലെ ഇഷ്ടഗായകൻ സി.ഒ. ആന്റോ 2001 ഫെബ്രുവരി 23-ന് (വെള്ളിയാഴ്ച) അന്തരിച്ചു. ചലച്ചിത്ര പിന്നണിഗാന മേഖലയിൽ നൂറുകണക്കിന് ഹൃദ്യമായ ഈണങ്ങൾ പാടിയ ആന്റോയുടെ ശബ്ദം എന്നും മലയാളത്തിന്റെ മനസ്സിൽ തെളിഞ്ഞു നിൽക്കും. വീടിനുപൊൻമണി വിളക്കു നീ... "കുടുംബിനി"യെന്ന ചിത്രത്തിലെ ഒരു ഗാനം മതി ആന്റോയെ മാറി മാറി വരുന്ന തലമുറകൾ അനുസ്മരിക്കാൻ.

"ജനനി ജന്മഭൂമി" എന്ന നാടകത്തിനു വേണ്ടിയാണ് ആന്റോ 'മധുരിക്കും ഓർമ്മകളേ' എന്ന ഗാനം ആലപിച്ചത്. 'എന്തിന് പാഴ്ശ്രുതി മീട്ടുവതിനിയും' (ഡോക്ടർ), 'ഭൂഗോളം തിരിയുന്നു' (പാടുന്ന പുഴ), 'പണമൊരു ബല്ലാത്ത പണ്ടാരക്കാലൻ' (ലക്ഷപ്രഭു), കുന്നത്തൊരു കാവുണ്ട് (അസുരവിത്ത്), പാപ്പീ അപ്പച്ചാ (മയിലാടുംകുന്ന്) എന്നീ പാട്ടുകളും ആന്റോ അനശ്വരമാക്കി. ഫാസിൽ സംവിധാനം ചെയ്ത അനിയത്തിപ്രാവാണ് ആന്റോ അവസാനമായി പാടിയ സിനിമ.

## ഗർഭച്ഛിദ്ര നിരോധന നിയമം കർശനമാക്കും: - ജോർജ്ജ് ബുഷ്

അമേരിക്കയിൽ ഗർഭച്ഛിദ്ര നിരോധന നിയമം കൊണ്ടുവരുമെന്ന് പുതിയ പ്രസിഡന്റായി സ്ഥാനമേറ്റ ജോർജ് ഡബ്ലിയു. ബുഷ് അറിയിച്ചു. ഗർഭച്ഛിദ്രം പ്രോത്സാഹിപ്പിക്കുന്ന സ്ഥാപനങ്ങൾക്കു ഗവൺമെന്റ് നൽകിയിരുന്ന ധനസഹായം നിറുത്തലാക്കുമെന്നും അദ്ദേഹം പ്രഖ്യാപിച്ചു. ക്ലിന്റൺ ഭരണകൂടം നടപ്പിലാക്കിയ ഈ ധനസഹായ പദ്ധതിയെ എക്സിക്യൂട്ടീവ് ഉത്തരവിലൂടെ മറികടക്കാൻ ജോർജ്ജ് ബുഷിനു കഴിയും. എട്ടു വർഷം നീണ്ടു നിന്ന ക്ലിന്റൺ ഭരണത്തിനു നേട്ടങ്ങൾ ഏറെയുണ്ടെങ്കിലും ഗർഭച്ഛിദ്രം, മനുഷ്യഭ്രൂണം ഉപയോഗിച്ചുള്ള പരീക്ഷണങ്ങൾ ദയാവധം തുടങ്ങിയ പ്രശ്നങ്ങളിൽ വിട്ടുവീഴ്ചയില്ലാത്ത നിലപാടായിരുന്നു ക്ലിന്റൺ സ്വീകരിച്ചിരുന്നത്. അമേരിക്കയിൽ ഏറ്റവുമധികം ഗർഭച്ഛിദ്രങ്ങൾ നടന്നത് ക്ലിന്റന്റെ ഭരണകാലത്താണ്. ബുഷ് അധികാരത്തിൽ വന്നതോടെ ഈ സാഹചര്യങ്ങൾക്ക് മാറ്റം വരുകയാണ്. ഗർഭച്ഛിദ്ര ക്ലിനിക്കുകൾക്ക് ഫെഡറൽ ഗവൺമെന്റ് നല്കിവരുന്ന ധനസഹായങ്ങളും മരവിപ്പിക്കുമെന്ന് ബുഷ് വ്യക്തമാക്കിയിട്ടുണ്ട്. അമേരിക്കൻ ജനതയുടെ നാൽപ്പത്തൊന്ന് ശതമാനവും ബുഷിന്റെ നിലപാടിനെ സ്വാഗതം ചെയ്തതായി റിപ്പോർട്ടു സൂചിപ്പിക്കുന്നു.

# മലങ്കരസഭ വാർത്തകൾ




## അപേക്ഷകൾ ക്ഷണിക്കുന്നു

**കൊട്ടാരക്കര:-** ചെങ്ങമനാട് ബേത്‌ലഹേം ആശ്രമത്തിന്റെ ചുമതലയിൽ നടത്തി വരുന്ന ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് II ബാലഭവനിൽ അടുത്ത അദ്ധ്യയന വർഷത്തിൽ താമസിച്ച് പഠിക്കുന്നതിലേക്ക് അഞ്ചു മുതൽ ഒൻപതു വരെയുള്ള ക്ലാസ്സുകളിൽ പഠിക്കുന്ന പാവപ്പെട്ട കുട്ടികളിൽ നിന്നും അപേക്ഷകൾ ക്ഷണിക്കുന്നു. ബാലഭവന്റെ ആശ്രമത്തിലുള്ള ഓഫീസിൽ നിന്നും അപേക്ഷാ ഫോറം ലഭിക്കുന്നതാണ്.

വിലാസം:- ഡയറക്ടർ, ബാലഭവൻ, ബേത്‌ലഹേം ആശ്രമം, ചെങ്ങമനാട് പി.ഒ; കൊട്ടാരക്കര-691557

**ശാസ്താംകോട്ട:-** സെന്റ് തോമസ് ബാലഭവനിലേക്ക് 10 ആൺകുട്ടികളുടെ ഒഴിവിലേക്ക് അപേക്ഷകൾ ക്ഷണിക്കുന്നു.

സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന രണ്ടിലധികം കുട്ടികളുടെ മാതാപിതാക്കളിൽ നിന്നും, മാതാവോ പിതാവോ ഇല്ലാത്ത നിർദ്ധനരായവരിൽ നിന്നും അപേക്ഷ സ്വീകരിക്കുന്നതാണ്.

പന്ത്രണ്ട് വയസിനു താഴെ, അഞ്ച് ആറ് ക്ലാസുകളിൽ പഠിക്കുന്ന ആൺകുട്ടികൾക്കാണ് പ്രവേശനം നൽകുന്നത്. അപേക്ഷകൾ ഏപ്രിൽ 30-ന് മുമ്പായി ഇടവക വികാരിയുടെ ശുപാർശയോടു കൂടി നേരിട്ടോ തപാൽ വഴിയോ താഴെ കാണുന്ന മേൽവിലാസത്തിൽ അയയ്ക്കേണ്ടതാണ്.

Fr. V.M. James, St.Thomas Boys Home, Muthupilakadu p.o., Poruvazhy, Kollam-690520, PH: 0476-830778

**മുളന്തുരുത്തി:-** തലക്കോട് സെന്റ് മേരീസ് ബോയ്സ് ഹോമിൽ സൗജന്യമായി താമസിച്ച് പഠിക്കുന്നതിന് നിർധനരും നിരാലംബരുമായ 5നും 12നും ഇടയ്ക്ക് പ്രായമുള്ള ആൺകുട്ടികളിൽ നിന്ന് അപേക്ഷ ക്ഷണിക്കുന്നു. കുടുംബത്തിന്റെ വാർഷികവരുമാനം 11000 രൂപയിൽ താഴെ ആയിരിക്കണം. നിർദ്ദിഷ്ട അപേക്ഷാഫോറത്തിന് ബോയ്സ് ഹോം ഓഫീസുമായി ബന്ധപ്പെടുക. (ഫോൺ. 0484-711290). പൂരിപ്പിച്ച അപേക്ഷാഫോറങ്ങൾ ഏപ്രിൽ 20-നു മുമ്പായി ഓഫീസിൽ കിട്ടിയിരിക്കണം.

ഫാ. കെ. റ്റി. ഫിലിപ്പ്, ഡയറക്ടർ & കറസ്പോണ്ടന്റ്, സെന്റ് മേരീസ് ബോയ്സ് ഹോം തലക്കോട് പി.ഒ., മുളന്തുരുത്തി - 682314

## വിദേശ വരിക്കാരുടെ ശ്രദ്ധയ്ക്ക്

100 ഡോളറിൽ കുറഞ്ഞ ചെക്കുകൾ, ബാങ്കുകൾ സ്വീകരിക്കാത്തതുകൊണ്ട് ദയവായി മാസിക സംബന്ധമായ പണമിടപാടുകൾ ഇന്ത്യൻ രൂപായിൽ Cheque/D.D. അയച്ചു തരണമെന്നഭ്യർത്ഥിക്കുന്നു.

## മികച്ച യുവശാസ്ത്രജ്ഞന് അവാർഡ്



പന്തളം: എൻജിനിയറിങ്ങ് ആൻഡ് ടെക്നോളജി വിഭാഗത്തിൽ കേരളത്തിലെ മികച്ച യുവശാസ്ത്രജ്ഞർക്കുള്ള അവാർഡ് ലഭിച്ച ജേക്കബ് സാമുവേൽ. കുടശ്ശനാട് കുറ്റിയിലയ്യത്ത് വി. സാമുവേലിന്റെയും ഏലിയാമ്മ സാമുവേലിന്റെയും മകൻ ഇപ്പോൾ കൊച്ചി സർവ്വകലാശാലയിൽ പോളിമർ സയൻസിൽ ഡോക്ടറൽ ഗവേഷണം നടത്തുന്നു.



അഖില മലങ്കര സൺഡേസ്ക്കൂൾ വിജ്ഞാനിയായി തിരഞ്ഞെടുക്കപ്പെട്ട അന്ന വർഗീസ് ദേവഗിരി മാർ ഏലിയ സൺഡേസ്ക്കൂൾ വിദ്യാർത്ഥിനി, ഫാ. വർഗീസ് കോച്ചേരിയുടെയും ഏലിയാമ്മ വർഗീസിന്റെയും പുത്രിയാണ്.




## ആരുതാങ്ങുമീ കുരിശ്?

ഫാ. പി. പി. ഗീവർഗീസ്, പാമ്പാടി

ഭാരമേറിയ മര-ക്കുരിശും വഹിച്ചതാ
ദാരുണമരണത്തെ-പുൽകുവാൻ പോയിടുന്നു.
പാപഭാരമാരുടെ - മൂലമീ കുരിശേന്തി
കോപചിന്തയോടവർ-ചാട്ടവാർ ചുഴറ്റുന്നു.
വെച്ചുവെച്ചിടയ്ക്കിടെ-താണു വീണെഴുന്നേറ്റ്
സച്ചിദാനന്ദപരൻ-ഭാരമോടടിവച്ചു.
ആരുതാങ്ങുമീ മര-ക്കുരിശിൻ ഭാരമൽപം?
ആശയോടെശുനാഥൻ-നോക്കിതൻ സഹചരിൽ;
ഉറ്റവരുടയവ-രാരുമില്ലവിടെങ്ങും,
മറ്റൊരാൾ ചാരെ ചെന്ന്-താങ്ങിനാൻ കുരിശിനെ.
നിന്ദ്യമാം കുരിശതിൽ-തൊട്ടിടാൻ കുരിശിനെ.
ഹീനമിജോലി നൽകി-ദീനദയാപരനായ്
മാനസം തകർന്നവൻ-ചാരി താർത്ഥ്യമോടിതാ
ഭാരമേറ്റു ഗമിച്ചാ-മാമല മുകളെത്തി.
പിൻഗമിച്ച വർക്കെല്ലാം-ശത്രുവായ് തീർന്നോരിവൻ
മുൻഗമിച്ച നാഥന്റെ -മിത്രമായ് ക്ഷണം മാറി.
പാപപങ്കമലീ-മസമാം ലോകത്തിലീ
താപപര്യായമായ-ക്രൂശിനെ താങ്ങീടുമോ?

# വായനക്കാരുടെ കത്തുകൾ

## ഭാരതത്തിലെ ദേശീയ സഭ

മലങ്കരസഭയുടെ ഫെബ്രുവരി 2001 എഡിറ്റോറിയൽ വായിച്ചു. fantastic. മലയാളം അറിഞ്ഞു കൂടാത്ത friends നെ English ൽ translate ചെയ്ത് വായിച്ചു കേൾപ്പിക്കേണ്ടി വന്നു. എല്ലാവരും വളരെ appreciate ചെയ്തിരിക്കുന്നു. നമ്മുടെ സഭയുടെ മുഖപത്രത്തിന്റെ ഈ കാഴ്ചപ്പാട് തന്നെയാണോ നമ്മുടെ സഭയ്ക്കും. ഇത് കാര്യമായി professional ആയി ചിന്തിക്കേണ്ടിയിരിക്കുന്നു. നമ്മുടെ സഭ കേരളത്തിൽ മാത്രം ഒതുങ്ങി നിൽക്കുന്നില്ല. കേരളത്തിൽ ഉള്ളതിനേക്കാൾ കൂടുതൽ വേരുകൾ കേരളത്തിനു വെളിയിൽ ഉണ്ട്- എന്നു പറയാൻ നിസംശയം സാധിക്കും. നമ്മുടെ ചുറ്റും ഉള്ള എല്ലാ ജനങ്ങളേയും നമ്മുടെ സഹോദരങ്ങൾ ആയി കാണാൻ ഉള്ള മനോഭാവം നമ്മുടെ സഭാമക്കളിൽ ഉണ്ടാകണം. നമ്മുടെ സഭ Indian Orthodox Church എന്നു തന്നെ വേണം അറിയപ്പെടേണ്ടത്. കഴിഞ്ഞ 39 വർഷത്തോളമായി ഞാൻ Defence ൽ ജോലി ചെയ്യുന്നു. ഞങ്ങൾ എല്ലാ ആളുകളുടെയും ദേവാലയങ്ങളിൽ പോയി ഈശ്വരനെ ആരാധിക്കും. ആരുടെയും മതവികാരങ്ങളെ വൃണപ്പെടുത്തുവാൻ ആരും തുനിയുന്നില്ല. ഞങ്ങൾ എല്ലാവരും ഒന്നായിത്തന്നെ മുന്നോട്ടു പോകുന്നു. അതുകൊണ്ടല്ലേ ഭാരതത്തിനു വെളിയിലുള്ള ശത്രുവിനെ ഒന്നായി നേരിടാൻ സാധിക്കുന്നത്. എല്ലാ മതങ്ങളെയും നമുക്ക് ബഹുമാനിക്കാം. ചീഫ് എഡിറ്റർക്ക് congratulations ഇങ്ങനെയുള്ള subjects, English ൽ കൂടെ പ്രസിദ്ധീകരിക്കുന്നത് നന്നായിരിക്കും. മലങ്കര സഭ വളരട്ടെ. നമ്മുടെ പ്രവൃത്തി കണ്ട് മറ്റുള്ളവർ നമ്മെ അനുകരിക്കട്ടെ.

*കെ. റ്റി. നൈനാൻ, മദ്രാസ്*

## വൈദിക ക്ഷേമനിധി

2000 നവംബർ ലക്കം മലങ്കര സഭ എഡിറ്റോറിയൽ വൈദിക ക്ഷേമനിധിയുടെ ആവശ്യവും അതേസമയം ഉദ്ദേശിക്കുന്ന ഒരു കോടി രൂപ സമാഹരിക്കാനുള്ള പ്രായോഗിക വൈഷമ്യങ്ങളും വിവിരിക്കുകയുണ്ടായി.

ഈ ക്ഷേമനിധിലേക്കു സഭാംഗങ്ങളെ ഭാരപ്പെടുത്താതെ തുക കണ്ടെത്താവുന്ന മാർഗ്ഗങ്ങൾ.

1) മേല്പട്ടക്കാർ, റമ്പാന്മാർ, അവിവാഹിതരായ പട്ടക്കാർ, സന്യാസികൾ, ഇവർക്കൊക്കെ ന്യായമായി ലഭിക്കേണ്ട പിതൃസ്വത്തുമൊത്തം സഭയ്ക്കു നൽകേണ്ടതും (അനന്യാസും സഫീറയും നൽകിയ പോലെ ആവാതെ) അതു ഈ നിധിയിലേക്കു മാത്രമായി മാറ്റിവയ്ക്കേണ്ടതുമാണ്. ഈ അടുത്ത കാലത്ത് കാലം ചെയ്ത ദീയസ്ക്കോറോസ് തിരുമേനി ഇതിന് ഒരു ഉത്തമ മാതൃകയാണ്.

2) എല്ലാ പട്ടക്കാരിൽ നിന്നും അവരുടെ ഒരു മാസത്തെ വരുമാനം. ഇടവക ഭരണത്തിനുപുറമെ വേറെ ഉദ്യോഗം ഉള്ളവരിൽ നിന്നും ആ ശമ്പളം കൂടി ഉൾപ്പെടുത്തി ഇതിലേക്കു കുറെ ഗഡുകളായെങ്കിലും സമാഹരിക്കണം. ഇതു തന്നെ ഒരു കോടിയിൽ കുറയുകയില്ല.

എങ്ങനെ വിനിയോഗിക്കാം

1) റമ്പാച്ചന്മാർ, അവിവാഹിതരായപട്ടക്കാർ, സന്യാസിനികൾ ഇവരുടെ സംരക്ഷണം പൂർണ്ണമായും സഭ ഏറ്റെടുക്കണം, അവരുടെ വാർദ്ധക്യകാലത്തു പ്രത്യേകിച്ചും, റിട്ടയർമെന്റിനു ശേഷം ആർഭാടമായ ഒരു ശിഷ്ട ജീവിതം നയിക്കുവാൻ വൃത്തിയും വെടിപ്പുമുള്ള താമസ സൗകര്യം. ഭക്ഷണം ചികിത്സ എല്ലാംതന്നെ ലോഭമില്ലാതെ കണ്ടെത്തണം. ഇവർ സർസംഗപരിത്യാഗികളും സഭയുടെ സ്വത്തുമാണ്. (മേല്പട്ടക്കാർക്ക് അവരുടേതായ എല്ലാ ക്രമീകരണങ്ങളും ഇപ്പോൾത്തന്നെയുണ്ടല്ലോ)

2) വിവാഹിതരായ പട്ടക്കാർക്കു റിട്ടയർമെന്റിനുശേഷം പെൻഷൻ രണ്ടു പെൺമക്കളെ വരെ വിവാഹം ചെയ്യിക്കുവാൻ കുറഞ്ഞതു ഓരോ ലക്ഷം രൂപയും സ്വന്തമായി വീടില്ലാത്തവർക്കു വീടുണ്ടാക്കുവാൻ 5 ലക്ഷം രൂപയും ഈ നിധിയിൽ നിന്നും നൽകേണ്ടതാണ്. എന്നാൽ താഴെ പറയുന്ന വിഭാഗത്തിനു പെൻഷൻ മാത്രമല്ലാതെ മറ്റു സഹായങ്ങൾ നൽകേണ്ടതില്ല.

a) കുറഞ്ഞതു 5 വർഷമെങ്കിലും വിദേശത്തു വികാരിമാർ ആയിരുന്നവർ,

b) ഇടവക ഭരണത്തിനു പുറമെ വേറെ ഉദ്യോഗം വഹിച്ചവർ,

c) ഭാര്യ, ആൺമക്കൾ, അവിവാഹിതരായ പെൺമക്കൾ ഇവർ ആരെങ്കിലും ഉദ്യോഗസ്ഥരായുള്ളവർ.

d) പെൻഷൻ ഉൾപ്പെടെ ശരാശരി കുറഞ്ഞതു 5000 രൂപ യെങ്കിലും പ്രതിമാസ വരുമാനം ഉള്ളവർ.

മേൽപ്പറഞ്ഞതിനുപുറമെ, സഭയ്ക്കും മേല്പട്ടക്കാർക്കും വേണ്ടി രക്തസാക്ഷികളായ ആനപ്പാപ്പി എന്ന വർക്കി ആശാൻ, യോഹന്നാൻ, വെൺമണി പള്ളിയിൽ ഈ അടുത്ത കാലത്തു കൊല്ലപ്പെട്ട ട്രസ്റ്റി ശമുവേൽ, ഇവരുടെയും, ഇവരേപ്പോലെ വേറെ ആരെങ്കിലും ഉണ്ടെങ്കിൽ അവരുടെ ആശ്രിതർക്ക് ക്ഷേമനിധിയിൽ നിന്നും കുറഞ്ഞതു 5 ലക്ഷം രൂപ വീതം ധനസഹായം നൽകേണ്ടതാണ്. പട്ടക്കാർ സഭയ്ക്കുവേണ്ടി ജീവിക്കുകയാണെങ്കിൽ ഇവർ സഭയ്ക്കുവേണ്ടി മരിച്ചവരാണ്.

*ശമുവേൽ മാത്യു*
*കുടശ്ശനാട്*

## എഡിറ്റർക്കുള്ള കത്ത്

2001 ജനുവരി ലക്കം മലങ്കര സഭയിൽ peace in the Malankara Orthodox Church-An Appeal for a Dialogue with on Agreed Agenda എന്ന ലേഖനം നന്നായി.

1934 ലെ സഭാ ഭരണഘടന സുപ്രീംകോടതി വിധി പ്രകാരം സ്ഥിരീകരിക്കപ്പെട്ടിരിക്കുന്നു. അതനുസരിച്ച് സഭാ ഐക്യത്തിന് തയ്യാർ എന്ന് ഓർത്തഡോക്സ് വിഭാഗം. സുപ്രീംകോടതി വിധിയിൽ പാത്രിയർക്കീസാണ് ഓർത്തഡോക്സ് സുറിയാനി സഭയുടെ പരമാദ്ധ്യക്ഷൻ എന്നു പറയുന്നു. അതനുസരിച്ച് സഭാ ഐക്യത്തിനു. പാത്രിയർക്കീസ് പക്ഷവും തയ്യാർ. ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ പാത്രിയർക്കീസാണെന്ന് മലങ്കര ഓർത്തഡോക്സ് സഭാ ഭരണഘടനയും പറയന്നു.

പിന്നെന്തേ ഐക്യത്തിന് തടസ്സം? മലങ്കര സഭ 'അംഗീകരിക്കുന്ന' പാത്രിയർക്കീസ്, 'ഭരണഘടന' അംഗീകരിച്ച പാത്രിയർക്കീസ് മലങ്കര സഭയ്ക്ക് അത്രയേ വേണ്ടു.

മലങ്കര ബന്ധം-ഒരു പുനരാന്വേഷണം എന്ന ലഘു പുസ്തകത്തിൽ ഡോ. തോമസ് മാർ അത്താനാസ്യോസ് ആ പുസ്തകത്തിലെ രണ്ടാം അദ്ധ്യായത്തിൽ പ്രതിപാദിക്കുന്ന വർഗ്ഗീയാധിപത്യശ്രമം മലങ്കര മക്കൾക്ക് എന്നല്ല, ആത്മാഭിമാനമുള്ള ആർക്കെങ്കിലും സഹിക്കാൻ ആകുമോ? അതിനാൽ മലങ്കര സഭയിൽ സഭാഭരണകാര്യങ്ങളിലോ വിശ്വാസ പ്രഖ്യാപന കാര്യങ്ങളിലോ ശീമക്കാർ ഇടപെടുകയില്ലെന്ന ഒരു ഉറപ്പ് ഐക്യത്തിനുള്ള ഉപാധികളായി ഉണ്ടായാൽ സഭാഭരണഘടന പ്രകാരം പാത്രിയർക്കിസ് സഭയുടെ പരമാദ്ധ്യക്ഷൻ തന്നെ: ഐക്യം സുനിശ്ചിതം.

ഐക്യം പാളിപ്പോയാലും സഭയിൽ സമാധാനം ഉണ്ടാകുന്നതിന് എങ്കിലും ഡയലോഗ് വഴി തെളിയിച്ചേക്കാം

എം. എസ്. മാത്യു, കോട്ടപ്പടി





ഏബ്രഹാം & ജൂലി

വിൽസൺ





വിജി




ഒരു വിശ്വാസി, കുണ്ടറ






Varghese Kochitty
& Family
Dewas



Mariyamma, Jose



Thomas Paniker & Family
St. Louis, Missouri, USA

Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2001

THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM-686 038

# 50–ാം ഓർമ്മ പെരുന്നാൾ

## 17–04–2001



## ഗീവർഗീസ് മാർ പീലക്സീനോസ്

## മെത്രാപ്പോലീത്താ

Printed and Published Fr. T.G. Zacharia for Orthodox Viswasa Paripalana Samithy, Kottayam.
Printed at Thressy Pagemakers, Tel. 315703 for the Catholicate Press, Kottayam-38. Cheif Editor Rev. Dr. Jacob Kurian

Rs. 5/-